# മലങ്കരസഭ

THE MALANKARA SABHA JANUARY 2023

MALAYALAM MONTHLY, Vol-67, Issue-1 _ ₹25



അരക്ഷിതമായ
കരിനീലച്ചുഴികളിലും
കരുതലിന്റെ കരങ്ങൾ
കാണാം.
പ്രശാന്തതീരങ്ങൾ
സ്വപ്നം കണ്ട്,
**ജീവിതനൗക
മുന്നോട്ട്...**



# 30-ാം ചരമവാർഷികം



# എം. ജോർജ് മുത്തൂറ്റ്

## കോഴഞ്ചേരി

ജനനം: 4-2-1911    മരണം: 31-1-1993

*By Sorrowing Family & Staff Members of The Muthoot Group*

# BASELIUS COLLEGE, KOTTAYAM

(NAAC Re-Accredited@A++ Grade)




**OUR PATRON SAINT**

## H.H. BASELIOS GEEVARGHESE II CATHOLICOS

**COURSES OFFERED**

| | | | |
|---|---|---|---|
| BA ENGLISH | B.SC MATHEMATICS | B.COM FINANCE & TAXATION | M.SC PHYSICS |
| BA MALAYALAM | B.SC PHYSICS | BBA | M.SC CHEMISTRY |
| BA ECONOMICS | B.SC CHEMISTRY | B.COM TAXATION MODEL III (S F) | M.SC DATA ANALYTICS |
| BA POLITICAL SCIENCE | B.SC BOTANY | MA ENGLISH | M.COM (FINANCE & TAXATION) |
| | B.SC ZOOLOGY | MA ECONOMICS | M.COM (FINANCE & TAXATION) SF |




**ബസേലിയസ് കോളജ്, കോട്ടയം**

Website : www.baselius.ac.in Phone: 0481-2563918

E-mail: principal@baselius.ac.in

# മഹാപുരോഹിത സന്ദേശം

ബാല്യക്കാർ ക്ഷീണിച്ചു തളർന്നു പോകും
യൗവ്വനക്കാരും ഇടറി വീഴും.
എങ്കിലും യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും.
അവർ കഴുകന്മാരെപ്പോലെ ചിറകു അടിച്ചു കയറും;
അവർ തളർന്നു പോകാതെ ഓടുകയും
ക്ഷീണിച്ചു പോകാതെ നടക്കുകയും ചെയ്യും.

യെശയ്യാ. 40:30-31

പുതുവർഷം എന്നാളും പ്രതീക്ഷകളുടേതാണ്. അതിൽ തന്നെ ഉദാത്തമായ ഒരു മാനവികതയെക്കുറിച്ചുള്ള സ്വപ്നം ഉള്ളിൽ പേറുന്നവർ അനേകരുമാണ്. അപമാനവീകരണത്തിന്റെ സാഹചര്യങ്ങൾ പല കാരണങ്ങളാൽ വർദ്ധിക്കുമ്പോൾ അത്തരമൊരു പ്രത്യാശ ഉയരുന്നത് സ്വാഭാവികമാണ്.

നമ്മെ സംബന്ധിച്ചിടത്തോളം ക്രിസ്തുവാണ് നവമാനവികതയുടെ വാർപ്പു മാതൃക. ക്രിസ്തു സാദൃശ്യത്തിലേക്കുള്ള വളർച്ച മനുഷ്യന്റെ പരമലക്ഷ്യമാകുന്നതും അതുകൊണ്ടാണ്. എന്നാൽ ഈ ലക്ഷ്യത്തിൽ നിന്നുള്ള ഗതിഭ്രംശം അസുഖകരമായ ഒരു ജീവിത പരിസരത്തെ നിർമ്മിക്കുന്നു എന്നൊരു നിരീക്ഷണം സഭാവിജ്ഞാനീയത്തിലുണ്ട്.

മെത്രാപ്പോലീത്തൻ കലിസ്റ്റോസ്വെയറിന്റെ വാക്കുകൾ ഉദ്ധരിച്ചാൽ, "ആധുനിക മനുഷ്യന് നഷ്ടപ്പെട്ടത് തന്റെ പ്രകൃതത്തിലെ ഏറ്റവും ഉന്നതവും ആത്യന്തികവുമായ ഘടകത്തോടുള്ള അടുപ്പമാണ്; ആത്മാവിനോടു തന്നെ! ഈ ആന്തരിക അന്യവത്ക്കരണമാണ് (inward alienation) ആധുനിക മനുഷ്യന്റെ അസ്വസ്ഥതകൾക്കും സ്വത്വബോധമില്ലായ്മയ്ക്കും പ്രത്യാശയില്ലായ്മയ്ക്കും കാരണമെന്നാണ് അദ്ദേഹത്തിന്റെ ഭാഷ്യം.

ആരാധനാജീവിതം നല്കുന്ന ആത്മബോധനത്തിന്റെ വെളിച്ചത്തിൽ നവവത്സരത്തിലേക്കുള്ള പ്രവേശനം സാധ്യമാകുമ്പോഴാണ് അത് പ്രഭാപൂരിതമാകുന്നത്. സത്യത്തെയും നീതിയെയും കുറിച്ച് ഉറച്ച ബോധ്യമുള്ള ഒരു മാനവികതയുടേതാകണം നമ്മുടെ പുതുവർഷം. അത് സൃഷ്ടിക്കുന്നത് നിർമ്മലസ്നേഹത്തിന്റെ പരിസരങ്ങളെ തന്നെയായിരിക്കും.

ഏവർക്കും പുതുവത്സരമംഗളങ്ങൾ

ദൈവം അനുഗ്രഹിക്കട്ടെ.

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ





# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2023 ജനുവരി. ലക്കം 1. പുസ്തകം 67. വില ₹ 25

LETTER FROM THE EDITOR

പുതിയൊരാണ്ടിന്റെ പിറപ്പുപടിയിലേയ്ക്ക് പദമൂന്നുന്ന സമയം. പരിശുദ്ധ കാതോലിക്കാ ബാവാമാരുടെ ഓർമ്മപ്പെരുന്നാൾ കാലം.

പരമഗുരുക്കന്മാരായ ഇവരുടെ ജീവിതം വിസ്മയപൂർവ്വം നാം പരിശോധിക്കുമ്പോൾ ഇവർ കർമ്മത്തിന്റെ ഗഹനതയും മനുഷ്യ ജന്മത്തിന്റെ മഹത്വവും മരണസമയത്തിന്റെ സാകല്യവും മനനം ചെയ്തവരായിരുന്നു. സ്വജീവിതമാകുന്ന നൗക മുങ്ങിപ്പോകാതെയിരിക്കുവാനും അനേകരെ സംസാരസാഗരത്തിനക്കരെയെത്തിക്കുവാനും അവർ പരിശ്രമിച്ചു. പ്രചോദിപ്പിക്കുന്ന വാക്കുകൾ അവരുടെ അധരങ്ങളിലുണ്ടായിരുന്നു. നിരന്തര സാധനയാൽ അവർ "മനുഷ്യരത്നങ്ങ"ളായിത്തീർന്നു. ഈ മഹത്തുക്കളുടെ പെരുന്നാൾ ഒരു സമുദായമെന്ന നിലയിൽ നമ്മുടെ സംഘബോധത്തിന്റെ മുപ്പിരിച്ചരട് മുറുക്കുവാനും നമ്മിലെ സർഗ്ഗവാസനകളെ സ്ഫുടം ചെയ്യുവാനും കൂടുതൽ ദൈവാന്മുഖരാകുവാനുമുള്ള അവസരമാണ്.

പുണ്യപിതാക്കന്മാരുടെ ജീവിതലാവണ്യത്തിനു മുന്നിൽ ആദരവോടെ നമിക്കുന്നു.

മനുഷ്യർ മറ്റെന്തിനും മീതെ സ്വാർത്ഥ പ്രേരിതരാവുകയും സ്വന്തം സുഖത്തിനുവേണ്ടി മാത്രം പ്രയത്നിക്കുകയും ചെയ്യുന്ന ഈ കാലത്ത് അപരോന്മുഖമായ ജീവിതം ഒരു വെല്ലുവിളിയാണ്.

ഒരിക്കൽ രണ്ട് സ്നേഹിതർ ഒരുമിച്ചിരിക്കുമ്പോൾ ഒരാൾ ചോദിച്ചു "നിനക്ക് ഏറ്റവും ഇഷ്ടം ആരെയാണ്"

"'എന്നെത്തന്നെ' എന്നു മറുപടി.
അതു കഴിഞ്ഞാലോ?
"അതു കഴിയുന്നില്ലല്ലോ".
ഇതാണ് കാലം. അതു കഴിയുകയും അഹമഴിയുകയും വേണം.

"നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു. ഉപ്പുകാരമില്ലാതെ പോയാൽ അത് എന്തൊന്നുകൊണ്ട് രസം വരുത്താം? പുറത്തു കളഞ്ഞിട്ട് മനുഷ്യർ ചവിട്ടുവാൻ അല്ലാതെ മറ്റൊന്നിനും പിന്നെ കൊള്ളുന്നതല്ല" (വി. മത്തായി 5:13). ദനഹാ ശുശ്രൂഷയിലെ പ്രാർത്ഥനയിൽ ഉപ്പ് 'ശുദ്ധീകരണോപാധി' എന്ന നിലയിൽ പരാമർശിക്കപ്പെടുന്നു. ഫറവോന്റെ ഇറച്ചിക്കലങ്ങൾക്കരികെ നിന്ന് വാഗ്ദത്ത കനാനിലേക്കുള്ള യാത്രയിൽ മോശയും ഇസ്രായേൽ ജനത്തെ ആഴിമതിലുകൾക്കിടയിലുള്ള ഉപ്പുനിലത്തു കൂടി നടത്തുന്നുണ്ട്.

ഉപ്പ് ലവണമാണല്ലോ. ലവണം, ലാവണ്യം എന്നീ പദങ്ങൾ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. അഴുകുന്ന അഴകിനേക്കാൾ ഔഷധമൂല്യം 'ലാവണ്യ'ത്തിനുണ്ട്' തൊലിപ്പുറമേക്ക് ഉള്ള അഴകിനേക്കാൾ ലവണാംശമുള്ള സൗന്ദര്യമാണ് ലാവണ്യം. ആ സൗന്ദര്യം ആന്തരികമാണ്. "...നിങ്ങളിൽത്തന്നെ ഉപ്പുള്ളവരും അന്യോന്യം സമാധാനമുള്ളവരും ആയിരിപ്പിൻ (വി. മർക്കോസ് 9:50). ലോകത്തിനു ശാന്തിയും സമാധാനവും നൽകാൻ തുനിയുന്നവർ ആദ്യം തന്റെ ലോകമേതെന്ന് അറിയണം. ഒരു വ്യക്തിയുടെ ചിന്തയും ഭാവനയും ഉറവുപൊട്ടിവരുന്ന ബോധമാണ് അവളുടെ/അവന്റെ ലോകത്തിന്റെ കേന്ദ്രസ്ഥാനം. അവിടെ സ്വയം സമാധാനം കണ്ടെത്തണം.

**- ഫാ. സഖറിയാ തോമസ് പുതുപ്പള്ളി**

**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234

**പ്രസിഡന്റ്**
ഡോ. യൂഹാനോൻ മാർ
ദീയസ്കോറോസ്
മെത്രാപ്പോലീത്താ

**ചീഫ് എഡിറ്റർ**
ഫാ. സഖറിയാ തോമസ്

**മാനേജിംഗ് എഡിറ്റർ**
ഫാ. തോമസ് രാജു കരുവാറ്റ

**സബ് എഡിറ്റർ**
ഫാ. അലക്സ് തോമസ്
നാഴൂരിമറ്റത്തിൽ

**അംഗങ്ങൾ**
ഫാ.ഡോ. ബിജേഷ് ഫിലിപ്പ്
ഫാ. തോമസ് വർഗീസ് ചാവടിയിൽ
അഡ്വ. ബിജു ഉമ്മൻ
ഡോ. തോമസ് കുരുവിള
അലക്സിൻ ജോർജ് IPoS
മെർലിൻ റ്റി. മാത്യു

ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല :
ജിന്റോ കുറിച്ചി

അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477

# വാർദ്ധക്യകാല സുഖവസതി

## *Shepherd's Valley Senior Citizens Home (Elders Castle)*

***Furnished 1BHK Apartment for Retired Couples or Single .***

***Continuation of Homely Life with All Services***



## റീനൽ റീഹാബിലിറ്റേഷൻ ഫോർ കിഡ്നി പേഷ്യന്റ്സ്

കിഡ്നി രോഗികൾക്കും ഡയാലിസിസ് ചെയ്യുന്നവർക്കും മെഡിക്കൽ സേവനങ്ങൾ, ഭക്ഷണ ക്രമീകരണം, വ്യായാമം, നഴ്സിംഗ് കെയർ, ഡോക്ടറുടെ സേവനം ഉൾപ്പെടെയുള്ള ആയുഷ്കാല താമസവും മികച്ച പരിചരണങ്ങളും നൽകുന്നു

## പാലിയേറ്റീവ് കെയർ

ഡോക്ടർമാരുടെ മേൽനോട്ടത്തിൽ 24 മണിക്കൂറും നേഴ്സിങ് പരിചരണം ഉൾപ്പെടെയുള്ള പാലിയേറ്റീവ് കെയർ സംവിധാനം ലഭ്യമാണ്.

**OUR MEDICAL TEAM**

**Dr. P. Ninan Kurian:** MBBS, DPM, RCP &S (IRL) UK(Rtd)
**Dr. P. M. Chacko:** BSc, MBBS, FC. GP, MPhil , PG in Psychiatry
**Dr.Jolly:** MBBS, MS
**Dr. Shabu :** BSc, BAMS, Rtd. from Govt. Service
**Mrs.Santha Peter:** Asst.Director of Nursing Kuwait (Rtd)
**Mrs. Daisy Elizabeth Abraham:** In-Service CE coordinator (Rtd) , SBG &IBHO Hospital, MOH, UAE.

**Shepherds Valley Public Charitable Trust Reg No: No: 30/IV/2014**

**Fr. P. A. Thomas, Director : 9446921659 , 9074870517, 0481 2961659**
**Mr. Peelikutty Babu, Chairman**

**blissfullivings5@gmail.com**

**Pulickalkavala P. O**
**Kottayam, 686515**

**www.shepherdsvalleykottayam.com**




CONTENTS




**8** **പിറവിത്തിരുനാളും പുതുവത്സരവും**
- ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

**10** **മായൽത്തോ പകരുന്ന പാഠങ്ങൾ**
- ഫാ. ജോഷി പി. ജേക്കബ്

**11** **അഹത്തിന്റേ പ്രഹരം**
- ഫാ. അലക്സ് പി. ജോർജ് മുളന്തുരുത്തി

**22** **യേശുക്രിസ്തുവിന്റെ വംശാവലിയിൽ...**
- പ്രൊഫ. ഡോ. വൽസമ്മ എം. സാമുവൽ

**23** **ലഹരിക്കെതിരെ പോരാടാം**
- ഋഷിരാജ് സിംഗ് ഐ.പി.എസ്.

**24** **ആത്മിക പുതുക്കം രൂപാന്തരത്തിന്റെ ശാദ്വലഭാവം**
- ഫാ. ജോൺ മാത്യു, പള്ളിപ്പാട്

**26** **സഭാ പഞ്ചാംഗം**

**32** **ഏക ഹൃദയവും മനസ്സുമുള്ളവർ ആയിരിപ്പിൻ...**
- പ്രൊഫ. മേരി മാത്യു

**35** **വൈദ്യൻ വൈദികൻ നയജ്ഞൻ**
- ഡോ. എം. കുര്യൻ തോമസ്

**40** **ദൈവഭാവത്തിന്റെ ആഴങ്ങൾ...**
- ഫാ. ജെറിൻ ജോൺ, അടൂർ

**45** **പ. മാത്യൂസ് ദ്വിതീയൻ ബാവാ ഓർമ്മകളുടെ സുഗന്ധം**
- ഫാ. ബഹനാൻ കോരുത്

പംക്തികൾ
വേദധ്യാനം
പഴയനിയമ പഠനം
പുതിയ നിയമ പഠനം
മനഃപൂർവ്വം
നിരീക്ഷണം
കാഴ്ചകൾ







**ഫാ. ഡോ. ജേക്കബ് കുര്യൻ**

## അന്ന് കലഹത്തിന്റെ "കട്ടാരക്കാർ'; ഇന്ന് കളിവിരുതിന്റെ മികവിന്റെ ഖത്തർകാർ

പുതിയ നിയമത്തിൽ അപ്പൊസ്തോല പ്രവർത്തികളിൽ (21:38) വി. പൗലോസിനോട് ഒരു കലഹപശ്ചാത്തലത്തിൽ റോമൻ സഹസ്രാധിപൻ ചോദിച്ചു; "കുറെനാൾ മുമ്പേ കലഹം ഉണ്ടാക്കി നാലായിരം കട്ടാരക്കാരെ മരുഭൂമിയിലേക്ക് കൂട്ടിക്കൊണ്ടു പോയ മിസ്രയീമ്യൻ നീ അല്ലയോ? എന്ന് ("കട്ടാരക്കാർ" തന്നെയാണ് "ഖത്തർകാർ"). അന്നവരിൽ ചിലരെ കലഹക്കാരായി കണ്ടു; ഇന്നവർക്കെല്ലാം കളിവിരുതിന്റെ കരവിരുതുകാർ എന്നും മികവിന്റെ മിന്നുംതാരങ്ങൾ എന്നു പേര്.

തലമുറകളായി കലഹക്കാർ എന്നു വിളിക്കപ്പെട്ടാലും, ലോകവിസ്മയം തീർക്കുന്ന നിയോഗങ്ങൾ ഉണ്ടാകാം എന്ന് ഫിഫ ലോകകപ്പ് 2022 നെ നെഞ്ചോട് ചേർത്ത ഒരു ജനത വിളിച്ചു പറയുന്നു. "മേൽസ്ഥാനത്ത്" ചിലരൊക്കെ ഉണ്ടായാലേ നിങ്ങൾക്ക് വല്ലതും ചെയ്യാൻ കഴിയൂ എന്ന് ഒളിഞ്ഞും തെളിഞ്ഞും പറഞ്ഞും പിന്നാമ്പുറകളികൾ കളിച്ചും ആശയക്കുഴപ്പം സൃഷ്ടിച്ച പടിഞ്ഞാറൻ മേലാളക്കുപ്പായക്കാർക്ക്, സംഘാടക മികവിന്റെ വിജയഗാഥ ചമച്ച് ഖത്തർ നല്ല മറുപടി നല്കി. ആ മറുപടിയുടെ അഞ്ചു പ്രതിധ്വനികൾ പലയിടത്തും പ്രസക്തിയേറ്റുന്നവയാണെന്ന് തോന്നുന്നു.

1. ഒരു ശതാബ്ദത്തിലേറെയായി ഒരു നാടുമുഴുവൻ ഒന്നിച്ചൊരു സ്വപ്നം കണ്ട്, സുൽത്താൻ മുതൽ 'സുലൈമാനി' വരെ അതിനുവേണ്ടിയൊരുങ്ങിയപ്പോൾ, ലോകകപ്പു വിസ്മയം ഒന്നിച്ചൊരു ഉണർത്തുപാട്ടായപ്പോൾ, അതു സാധ്യമായി. ഒരേ ലക്ഷ്യത്തിലൊന്നിച്ച്, യുദ്ധമോ സമാധാനമോ സ്വപ്നം കണ്ടാൽ അത് നടന്നിരിക്കും. ഏതു വേണം എന്നു തീരുമാനിച്ചാൽ മതിയെന്ന് ഖത്തർ പറയുന്നു. അവർ സമാധാനം ആണ് തിരഞ്ഞെടുത്തത്.

2. ഒരു സംഗതി നടപ്പിലാകണമെങ്കിൽ അടിതൊട്ടുമുടി വരെ നന്നായി പ്ലാൻ ചെയ്യുന്നതെങ്ങനെയെന്ന് ഖത്തർ കാണിച്ചു. സമ്മാന വിതരണം പോലും വെറുതെയങ്ങു നടന്നതല്ല, ഗൃഹപാഠം ചെയ്തുതന്നെ. ഒരു ചൊല്ലുണ്ട്: "Failing to plan is planning to fail".

3. തീവ്രവാദികൾ എന്നും, സങ്കുചിതമനഃസ്ഥിതിക്കാരെന്നും മുദ്രകുത്തപ്പെട്ടവർ തന്നെ, മറ്റുള്ളവർക്ക് ഉദാരമായി ഇടംകൊടുക്കുന്നവർ എന്ന് മാറ്റിപ്പറയിക്കുവാൻ ഖത്തറിനു കഴിഞ്ഞു. ആതിഥേയർ തന്നെ ആദ്യകളിയിൽ തോറ്റിട്ടുപോലും വിശാലതയുടെ വൈശിഷ്ട്യം മരുഭൂമിയുടെ മന്ദമാരുതനായി.

4. "ദീപസ്തംഭം മഹാശ്ചര്യ"മാകാൻ ഇടയായപ്പോൾ തലപ്പത്തുള്ളവർ പണക്കൊയ്ത്തിന്റെ അജണ്ടയോ, അഭിനയത്തിന്റെ ജാഡയോ വച്ച് പലതും "നമുക്കും കിട്ടണം" എന്നു വയ്ക്കാതിരുന്നത് ലോകം കണ്ടറിഞ്ഞു, ഖത്തർ ഭരണാധികാരിയുടെ മാതൃകയിൽ.

5. വിട്ടുവീഴ്ചകൾ ചെയ്യാവുന്നിടത്തൊക്കെ ചെയ്ത് ഒരു മഹാസംഭവം വിജയിച്ചപ്പോൾ, ഭാവിയിലേക്ക് കൊയ്തെടുക്കുവാൻ നല്ല പേരിനൊപ്പം നല്ല സാധ്യതകളും വന്നുകൊള്ളും എന്നതാണ് ഖത്തറിന്റെ ലോകകപ്പ് സുവിശേഷം.



# പിറവിത്തിരുനാളും പുതുവത്സരവും

ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

ഓരോ പിറവിയും ഒരു യുഗപ്പിറവിയാണ്. അതിന്റെ അനുരഞ്ജനങ്ങളുടെ വ്യാപ്തിയിലും ആഴത്തിലും അന്തരങ്ങളുണ്ടാവാം. ഓരോ മരണവും അങ്ങനെ തന്നെ. യേശുക്രിസ്തുവിന്റെ ജനനം, സകല പിറവികളുടെയും പിറവിയാണ്. സ്വർഗ്ഗവും ഭൂമിയും ആഹ്ലാദിക്കുകയും അതിൽ അത്ഭുതം കൂറുകയും ചെയ്തു. യുഗായുഗങ്ങൾ കാത്തിരുന്ന ഒരു ജനനം. ഓരോ ജന്മത്തിനും ഈശ്വരനിയതമായ ഒരു സാരവും ലക്ഷ്യവുമുണ്ട്. അത് പൂർത്തിയാക്കുമ്പോൾ ജന്മസാഫല്യം കൈവരുന്നു. ജനനവും മരണവും ആവർത്തിക്കപ്പെടുന്നില്ല. ദൈവപുത്രന്റെ തിരുജനനം, ക്രൂശുമരണത്തിലൂടെയും പുനരുത്ഥാനത്തിലൂടെയും സഫലമായി; പൂർണ്ണമായി. ഈ ജനനവും പുനരുത്ഥാനവും രണ്ട് 'പിറവികളാണ്! അതായത് സൃഷ്ടിമുഴുവനും. പുതുവത്സരം ക്രിസ്തുവർഷം എണ്ണാൻ തുടങ്ങിയത് എന്തെങ്കിലുമാവട്ടെ; "പുതുവത്സരം" എന്ന അനശ്വര സങ്കല്പം അതിന്റെ കൂടെപ്പിറപ്പാണ്.

"അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം" എന്ന പ്രഖ്യാപനം, ദൈവസാന്നിദ്ധ്യത്തെ വിളിച്ചോതുന്നു. "ഇതാ, മനുഷ്യരോടുകൂടെ ദൈവത്തിന്റെ കൂടാരം". അതുതന്നെയാണ് പുതുയുഗത്തെ വിളിച്ചോതുന്നത്. ദൈവസ്ഥാപിതമായ ശാന്തിയും സ്നേഹവും മങ്ങിമങ്ങി അസ്തമയ ബിന്ദുവിലെത്തിയ ലോകത്ത് ദൈവയിഷ്ടം അറിഞ്ഞ് ആചരിക്കുന്ന; ദൈവപ്രീതി ലഭിക്കുന്ന മനുഷ്യർക്കും സാഹചര്യങ്ങൾക്കും സമാധാനം വാഗ്ദാനം ചെയ്തിരിക്കുന്നു. എങ്കിലും ലോകത്തിലെ പതിവു കുടിലതയും പ്രതികാരേച്ഛയും അധികാരഗർവ്വുമെല്ലാം അവിടെ തലുയയർത്തി നിൽക്കുന്നുണ്ട്. അതിനിടയിൽ ആഹ്ലാദവും ശാന്തിയും വാഗ്ദാനം ചെയ്തിരിക്കുന്നു. സത്യാന്വേഷികളുടെ അന്വേഷണ യാത്രയും (വിദ്വാന്മാർ) ദൈവദൂതന്മാരുടെ സംഘഗാനവും ശ്രദ്ധേയമാണ്. ബേത്‌ലഹേമിലും നസറേത്തിലും ആഘോഷമോ, ശബ്ദകോലാഹലമോ ഇല്ല തന്നെ. തിരയടങ്ങിയ സമുദ്രം പോലെ ശാന്തമായ മനസ്സുള്ള യൗസേഫും, അനിർവ്വചനീയ മർമ്മങ്ങൾ ഉള്ളിലടക്കി ശാന്തയായിരിക്കുന്ന മറിയാമും ഇതിനെല്ലാം സാക്ഷികൾ മാത്രമല്ല; ഇതിലെ കഥാപാത്രങ്ങൾ തന്നെ.

കലാപകലുഷിതവും "അടിസ്ഥാനങ്ങൾ" ഇളകുന്നതുമായ ഈ ലോകത്ത്, ദൈവപുത്രന്റെ തിരുജനനം നൽകുന്ന ദൂത് എന്തായിരിക്കും? ഹിംസാതൃഷ്ണയടങ്ങാത്ത ഹേറോദോസും, മക്കളുടെ വിരഹത്തിൽ നിലവിളിക്കുന്ന അമ്മമാരും ഇന്നുമുണ്ട്. 'നരബലി' പോലും സാമാന്യവൽക്കരിക്കപ്പെട്ടിരിക്കുന്നു. എങ്കിലും ദൈവപ്രസാദം ലഭിക്കുന്ന മനുഷ്യന് ആഹ്ലാദവും ശാന്തിയും ഇന്നും ലഭ്യമാണ്!

"സുബോധം" വരാത്ത മനുഷ്യരുടെ കോലാഹലം ഇന്നും തുടരുന്നു. ധൂർത്തപുത്രൻ, പോക്കറ്റിൽ പണവുമായി വീടുവിട്ടിറങ്ങി പലതിന്റെയും അടിമയായി ജന്തുസമാനമായി ജീവിച്ചപ്പോൾ അവന് "ബോധോദയം" ഉണ്ടായി! ഇന്ന് നിർബന്ധമായി മയക്കുമരുന്നിടിമയായി ജീവിതം തുലയ്ക്കുന്നവർക്കും "സുബോധം എന്നുണ്ടാകും? കേവലം ആശംസകൾ കൊണ്ടോ, ഘോഷയാത്രകൾകൊണ്ടോ തുടച്ചുമാറ്റാവുന്ന രോഗമല്ലത്. അത്തരം സാഹചര്യങ്ങളിലും "ഇമ്മാനുവേലിന്റെ ഉദയം അത്യാവശ്യമായിരിക്കുന്നു. "മകൻ കൂടെയുണ്ടായിരിക്കുമെന്ന്" ധരിച്ച് ദേവാലയത്തിൽ നിന്ന് നസ്രേത്തിലേക്കു മടങ്ങിയ മറിയാം, അമളി പറ്റിയത് മനസ്സിലാക്കി തിരിഞ്ഞു നടന്നു. ഇത്തരമൊരു മടക്കയാത്രയാണിന്ന് വേണ്ടത്.

തിരുജനനവും പുതുവത്സരവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു; അവ ഒന്നാണ്. നന്മയുടെ നവമായ വഴിത്താരകൾ ഒരു New Year's Day ആരംഭിക്കുന്നു. കാലം

എന്ന പ്രവാഹത്തിലെ ഒരു കാല്പനിക ബിന്ദുമാത്രമാണ് നവവത്സരം. നവമാകേണ്ടത്, 'വത്സരമല്ല; ദൈവത്തിനു വത്സലരായ മനുഷ്യർ തന്നെയാണ്. അതായത്, പുതിയ വർഷത്തിൽ പുതുമ സൃഷ്ടിക്കേണ്ടത്, നന്മ മാത്രം തെരഞ്ഞെടുക്കുന്ന മനുഷ്യരാണെന്നു സാരം.

'സന്തോഷം' ക്രിസ്തുമസ്സിലെ വാഗ്ദാനമാണല്ലോ. ഇതിന് യേശുക്രിസ്തു ഒരു നിർവചനവും പിന്നീട് നൽകി. ലഭിച്ച താലന്തുകൾ കൊണ്ട് വ്യാപാരം ചെയ്ത് ലാഭമുണ്ടാക്കിയ വിവരം അഭിമാനത്തോടെ യജമാനനെ അറിയിക്കുന്ന ദാസന് ലഭിക്കുന്ന സമ്മാനമാണ്; "നീ നിന്റെ യജമാനന്റെ സന്തോഷത്തിലേക്കു പ്രവേശിക്കുക. ദാസൻ തന്നെ ഏല്പിച്ച താലന്ത്, യജമാനന്റെ സുന്ദരപ്രതീക്ഷപോലെ ചെലവഴിച്ച് കൃതാർത്ഥനാകുന്നതാണ് "യജമാനന്റെ സന്തോഷം". പിതാവിന്റെ ഹിതം നിറവേറ്റുന്നതായിരുന്നല്ലോ, പുത്രൻ തമ്പുരാന്റെ സന്തോഷം. ഇന്നും അധികം മനുഷ്യരും ഗ്രഹിച്ചിട്ടില്ലാത്ത ഒരു പരമാർത്ഥമുണ്ട്. ഭൗതികമായ സന്തോഷമോ സംതൃപ്തിയോ നൽകുകയില്ല; അവിടെ അടങ്ങാത്ത തൃഷ്ണ അവസാനിക്കുന്നില്ല. വീണ്ടും വീണ്ടും അതുതന്നെ തേടും-മദ്യപർ വീണ്ടും വീണ്ടും മദ്യപിക്കുന്നതുപോലെ.

ബേത്‌ലഹേമിലെ നിർവൃതിക്കും, ശാന്തതയ്ക്കും, വിനയത്തിനും നിർവ്വചനങ്ങൾ കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. അവിടുത്തെ തിരുക്കുടുംബത്തിലെ അന്തേവാസികൾ നിസ്വരാണ്. ഭൗതികമായി അഭിമാനം കൊള്ളാൻ അവർക്ക് ഒന്നുമില്ല; എങ്കിലും അവർ തൃപ്തരാണ്. അവർ യജമാനന്റെ സന്തോഷത്തിലേക്കു പ്രവേശിച്ചിരിക്കുന്നു.

തിരുപ്പിറവി വിരൽചൂണ്ടുന്നത് പുതുവത്സരമെന്ന പുതുയുഗപ്പിറവിയിലേക്കാണ്. പുതുവത്സരത്തിലേക്കുള്ള ഗമനം തിരുപ്പിറവിയിലൂടെ മാത്രം. ആ പുതുയുഗത്തിൽ രക്ഷിതാവിന്റെ മരണമെന്ന ബലിയും, മരണത്തെ അസ്തപ്രഭമാക്കുന്ന ഉയിർത്തെഴുന്നേല്പുമുണ്ട്. അവയാണ് പുതുവത്സരാനുഭവത്തിന്റെ കാതൽ. പുതുവത്സരം ഇമ്മാനുവേലിനോടൊപ്പമുള്ള ജീവിതവും യാത്രയുമാണ്. അവിടെ മാത്രമേ ശാന്തിയും സന്തോഷവുമുണ്ടാകൂ. ഇക്കാലത്ത് മനുഷ്യമനസ്സിനെ ഭ്രമിപ്പിക്കുന്ന ആകർഷണങ്ങൾ നിരവധിയാണ്. അവയുടെ ആപൽക്കരമായ വേലിയേറ്റത്തിൽ "ഇമ്മാനുവേലിന്റെ" സൗഹൃദം കടപുഴകുന്നത് തിരിച്ചറിയുന്നവർ വിരളം.

'കഥ പറയുന്ന നക്ഷത്ര വിളക്കുകൾ' ക്രിസ്തുമസ് ആഘോഷങ്ങളുടെ അനിവാര്യഘടകമായിരിക്കുന്നു. വിദ്വാന്മാരെ ബേത്‌ലഹേമിൽ എത്തിച്ച സ്വർഗ്ഗീയ നക്ഷത്രം വഴികാട്ടിയായിരുന്നു. പ്രകാശത്തിലേക്കുള്ള പ്രയാണമാണത്; സത്യം തേടിയുള്ള യാത്ര. ഇത്തരം യാത്രയിൽ, ലക്ഷ്യത്തിനു ലക്ഷ്യമാകുന്ന അടയാളങ്ങളുണ്ടാകും. അവയെ തിരിച്ചറിയാൻ യഥാർത്ഥ സത്യാന്വേഷകർക്കേ കഴിയൂ. മോശ മരുഭൂമിയിൽ കണ്ട, അസാധാരണ വെളിച്ചം ദൈവമഹത്വമെന്ന തിരുസാന്നിദ്ധ്യത്തിന്റെ അടയാളമായിരുന്നു. ആ അഗ്നിയാണ് അദ്ദേഹത്തോടു സംസാരിച്ചത്. അതിനെ ഉള്ളിൽ വഹിച്ചു കൊണ്ടാണ് പിന്നീടങ്ങോട്ട് മോശയുടെ യാത്ര.

ജനനപ്പെരുന്നാളിൽ "തീജ്വാല", ശുശ്രൂഷയുടെ ഭാഗമാകുന്നത് അങ്ങനെയാണ്. ഇത് സംജാതം ചെയ്ത ദൈവത്തിന്റെ, ദൈവിക മഹത്വത്തെ വിളിച്ചോതുന്നതാണ്. ആ ശുശ്രൂഷ "അഗ്നി നമസ്ക്കാര"മൊന്നുമല്ല. ഭൂമിയിലേയ്ക്കു വന്ന, ലോകത്തിൽ തന്നെ ഉണ്ടായിരുന്ന വെളിച്ചമെന്ന മഹാരഹസ്യത്തെയാണ് ആദരിക്കുന്നത്.

"കുടുംബ നവീകരണം" എന്ന വിഷയം ഇന്ന് ഏറെ ചർച്ച ചെയ്യപ്പെടുന്നതാണല്ലോ. സംഘർഷങ്ങളെ (കുടുംബങ്ങളിലേതുൾപ്പെടെ) അഴിച്ചുകളയുന്ന സംഘർഷ നിവാരണത്തിന്റെ അകമ്പടിയോടെയാണ് ജനനത്തിരുനാൾ വന്നെത്തുന്നത്. പഴയ-പുതിയ നിയമങ്ങളിൽ ഈ ദൈവിക "ഇടപെടലിന്റെ" മിന്നലാട്ടം ദൃശ്യമാണ്. സന്താനരാഹിത്യം വലിയ ഒരു കുടുംബ പ്രശ്നമാണ്. ഗോത്രപിതാവായ അബ്രഹാം, മനോഹ, സഖറിയ പുരോഹിതൻ നീതിമാനായ യൗസേഫ് എന്നിവരുടെ ജീവിതഗാഥയിൽ ആത്മസംഘർഷങ്ങൾ ഏറെയാണ്. അവിടെ ഓരോന്നിലും ദൈവത്തിന്റെ "ഇടപെടൽ" നൊടിയിടയിൽ സംഘർഷങ്ങളെ ലഘൂകരിക്കുകയോ, നീക്കുകയോ ചെയ്യുന്നുണ്ട്. Counselling എന്നതിന്റെ കേന്ദ്രബിന്ദുവിൽ നിൽക്കുന്നത് ദൈവത്തിന്റെ ഇടപെടലാണ്.

ക്രിസ്തുമസ്സ് "വിപണനമേള"യാകുന്ന സാഹചര്യങ്ങളിൽ ഇരുളിൽ നിന്നും വെളിച്ചത്തിലേക്കുള്ള യാത്ര അനായാസകരമല്ല. പുൽക്കൂടുണ്ടാക്കി, തിരുപ്പിറവി ദൃശ്യം പുനരാവിഷ്ക്കരിക്കാൻ ശ്രമിച്ചേക്കാം. അലങ്കാര നക്ഷത്ര വിളക്കുകൾ, വിദ്വാന്മാരെ വഴികാണിച്ചതാണെന്നും വരുത്താം. പക്ഷേ ഇപ്പറഞ്ഞവയെല്ലാം പുനർജനിക്കേണ്ടത് മനുഷ്യഹൃദയങ്ങളിലാണ്. അവിടെയാണല്ലോ, ഭൗതികതയുടെ കാളിമ നിറഞ്ഞു നിൽക്കുന്നതും.

മിക്കവാറും എല്ലാ മതങ്ങളിലും രാജ്യങ്ങളിലും "New Year" ഒരു വലിയ സംഭവമാണ്. പുതിയ വർഷത്തെ വരവേൽക്കുന്നു എന്നാണ് സങ്കല്പം. അതോടൊപ്പം പ്രതീക്ഷകളുടെയും ആശംസകളുടെയും ഒരു കുമ്പാരവും! ഇത്തരം ആഘോഷങ്ങളുടെ സാരം പലർക്കും അജ്ഞാതമാണുതാനും. പുതിയത് കഴിഞ്ഞുപോയതിലും ഭേദമാകേണമെ എന്നാണ് അഭീഷ്ടവും ആശംസകളും. അത് യാന്ത്രികമായി (automatic) സംഭവിക്കുന്ന കാര്യമല്ല. സങ്കീർത്തന ഭാഷയിൽ (5-ാം സങ്കീർത്തനം) നവവത്സരദിനത്തിൽ യഹോവയ്ക്കായി ഒരുങ്ങി കാത്തിരിക്കാം. കേവലം, വെടിക്കെട്ടുകൊണ്ട് പുതിയ വർഷം ഐശ്വര്യസമൃദ്ധമായിരിക്കുമെന്നു കരുതുന്നത് മൗഢ്യമാണ്. നമ്മെത്തന്നെ "ഒരുക്കി" കാത്തിരിക്കാം. ഈ ഒരുക്കം വർഷം മുഴുവനും നിലനിൽക്കട്ടെ!

വരുവീൻ നമുക്കു യഹോവയുടെ വെളിച്ചത്തിൽ നടക്കാം! ○

## മലങ്കരസഭ

പേപ്പർ വില ക്രമാതീതമായി വർദ്ധിക്കുന്നത് നിമിത്തം മലങ്കരസഭ മാസിക ഉൾപ്പെടെയുള്ള പ്രസിദ്ധീകരണങ്ങൾക്ക് വലിയ തുകയാണ് പ്രിന്റിങ്ങിനായി നൽകേണ്ടിവരുന്നത് എന്ന് നിങ്ങൾക്കറിയാമല്ലോ. ആയതിനാൽ മാസികയുടെ വരിസംഖ്യയിൽ നേരിയ വർദ്ധനവ് 2023 ജനുവരി മുതൽ നടപ്പിലാക്കുകയാണ്. പ്രിയ വരിക്കാർ സഹകരിക്കുമല്ലോ!

**വരിസംഖ്യ:**

**ഒരു വർഷം ₹ 250, ഒറ്റപ്രതി : ₹ 25**

**4 വർഷം ₹ 900**

*– മാനേജിങ് എഡിറ്റർ*

# 'മായൽത്തോ' പകരുന്ന പാഠങ്ങൾ

**ഫാ. ജോഷി.പി.ജേക്കബ്**
(സെന്റ്. തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, നാഗ്പൂർ)

തിരുപ്പിറവിയുടെ ആഘോഷത്തിനു ശേഷം ക്രിസ്തുവിനെ യെരുശലേം ദേവാലയത്തിലേയ്ക്ക് കൊണ്ടുവരുന്ന ചിത്രം എത്ര മനോഹരമായാണ് വിശുദ്ധ ലൂക്കോസ് വരച്ചുകാട്ടുന്നത്. ന്യായപ്രമാണം അനുസരിച്ചു ആദ്യജാതന്മാരായ ആണൊക്കെ കർത്താവിനു വിശുദ്ധമാക്കുവാൻ ദേവാലയത്തിൽ കൊണ്ടുവരുന്ന പാരമ്പര്യത്തെ ക്രിസ്തുവിനേയും കൊണ്ട് ദേവാലയത്തിലേയ്ക്ക് വരുന്ന മാതാപിതാക്കൾ ആചരിക്കുന്നതും, ക്രിസ്തുവിനെ കാണുവാനുള്ള അതിയായ ആഗ്രഹത്തിൽ മാത്രം ദേവാലയത്തിൽ കഴിയുന്ന ശിമോനും ഹന്നായും പകരുന്ന ചിന്തകളുമൊക്കെ ചില ഓർമ്മപ്പെടുത്തലുകളാണ് നമുക്ക് നൽകുന്നത്. ആചാരവും അനുഷ്ഠാനവും പ്രാർത്ഥനയുമൊക്കെ എന്തിനാണ് എന്നുള്ള ചിന്തകൾ.... അതുകൊണ്ട് തന്നെയാകാം എല്ലാ പൗരാണിക സഭകളും മായൽത്തോ (ദേവാലയ പ്രവേശനം) എന്ന പേരിൽ ഈ പെരുന്നാളിനെ ആചരിക്കുന്നതും.

ക്രിസ്തുവിന്റെ ദേവാലയപ്രവേശനം പകർന്നു നൽക്കുന്ന ചില പാഠങ്ങളെ ഉൾക്കൊണ്ടങ്കിൽ മാത്രമേ ഈ പെരുന്നാൾ അർത്ഥമുള്ളതായി മാറുകയുള്ളു. ആ പാഠങ്ങളെ കുറിച്ചുള്ള ചിന്തയാണ് നമുക്ക് ഉണ്ടാകേണ്ടതും.



### ന്യായപ്രമാണാനുസൃതമായ സമർപ്പണം

ന്യായപ്രമാണം അനുസരിച്ചു ജീവിക്കുകയും അത് തലമുറകൾക്ക് പകർന്നു കൊടുക്കുകയും ചെയ്യുന്ന മാതാപിതാക്കളായിരുന്നു അവർ. അതിനാലാണ് ക്രിസ്തു ജനിച്ചു നാല്പത് ദിവസം ആയപ്പോൾ അവർ അവനെ ജെറുസലേം ദേവാലയത്തിൽ സമർപ്പിക്കുന്നത്. ആദ്യജാതന്മാരുടെ ശുദ്ധീകരണത്തെ കുറിച്ച് മോശ (പുറപ്പാട് 13: 2,12,15 )വ്യക്തമായി പറയുന്നുണ്ട്. 'ഫറവോന്റെ കഠിനമായ പീഡനങ്ങളിൽ നിന്നും ഇസ്രായേല്യരെ വിട്ടയയ്ക്കാതിരുന്നപ്പോൾ യഹോവ മിസ്രയിം ദേശത്തു മനുഷ്യന്റെ കടിഞ്ഞൂൽ മുതൽ മൃഗത്തിന്റെ കടിഞ്ഞൂൽ വരെയുള്ള എല്ലാ കടിഞ്ഞൂലുകളെയും കൊന്നു കളഞ്ഞു. അതുകൊണ്ട് കടിഞ്ഞൂലായ ആണിനെയൊക്കെയും ഞാൻ യഹോവയ്ക്കായി യാഗം അർപ്പിക്കുന്നു. എന്നാൽ എന്റെ മക്കളിൽ കടിഞ്ഞൂലിനെയൊക്കെ വീണ്ടുകൊള്ളും '. ഇയൊരു വീണ്ടെടുപ്പിനാണ് ക്രിസ്തുവിനെയും ദേവാലയത്തിൽ സമർപ്പിക്കുന്നത്.

എല്ലാ മാതാപിതാക്കളോടുമുള്ള ഓർമപ്പെടുത്തൽ കൂടിയാണ് ഈ സംഭവം. പൂർവ്വ പിതാക്കന്മാർ ആചരിച്ചുവന്നിരുന്ന കാര്യങ്ങളൊക്കെ അടുത്ത തലമുറയ്ക്ക് പകർന്നു കൊടുക്കാൻ ഇന്ന് നമുക്ക് സമയമില്ലാതായി. അവനവന്റെ സുഖത്തിനായി നെട്ടോട്ടം ഓടുന്നവർ മക്കളെ മറന്നു പോകുമ്പോൾ. ശിശുക്കൾക്ക് പകരേണ്ട നല്ല പാഠങ്ങൾ നല്കാതെ പോകുമ്പോൾ. ആചാരാനുഷ്ഠാനങ്ങൾ ഒന്നുമില്ലാതെ വഴിതെറ്റിലേയ്ക്ക് പോകുന്ന ഒരു തലമുറയായി അവർ മാറ്റപ്പെടും. ദേവാലയത്തോടും അതിലെ ശുശ്രൂഷകളോടും ഇന്ന് ഒരുപറ്റം യുവജനങ്ങൾക്ക് താല്പര്യമില്ലാതെ പോകുന്നതും അതുകൊണ്ടാണ്. പഴയകാലഘട്ടത്തിൽ അമ്മച്ചിമാരും അപ്പച്ചന്മാരും മക്കളെ പള്ളിയിൽ കൊണ്ടുവന്നു ശീലിപ്പിക്കുമായിരുന്നു. ഇന്ന് തിരക്ക് പിടിച്ച ഓട്ടത്തിനിടയിൽ മാതാപിതാക്കൾ മറന്നു പോകുന്നതും ഈ ശീലിപ്പിക്കലാണ്. കഴിഞ്ഞ ദിവസം സോഷ്യൽ മീഡിയയിൽ കണ്ട ഒരു ചിത്രം ഇങ്ങനെയായിരുന്നു' പുൽക്കൂട്ടിൽ കിടക്കുന്ന ക്രിസ്തുവിന്റെ അരികിൽ കൈകൂപ്പി നിൽക്കുന്ന അമ്മമറിയം. തൊട്ടടുത്ത്

ഒരു വടിയുമായി കാവൽ നിൽക്കുന്ന ജോസഫ് പിതാവ്. ലോകം മുഴുവൻ കൈകൂപ്പി നിൽക്കുന്നു. ഇതുപോലെ പ്രാർത്ഥിക്കുന്ന അമ്മയും മക്കൾക്ക് കാവൽ നിൽക്കുന്ന അപ്പനുമുണ്ടെങ്കിൽ ഏതു മക്കളും മാനിയ്ക്കപ്പെടും. പ്രാർത്ഥിക്കുന്ന, കരുതുന്ന, മാനിക്കുന്ന കുടുംബങ്ങളായി നമ്മളും തീരട്ടെ

### ആത്മനിയോഗത്താലുള്ള ആരാധന

ദൈവിക നിയോഗത്താൽ ക്രിസ്തുവിനെ കാണുക എന്ന ചിന്തയിൽ ദേവാലയത്തിൽ ഇരുന്ന് ആരാധിച്ചവരാണ് ശെമയോനും ഹന്നായും . ക്രിസ്തുവിനെ കാണുക എന്നത് മാത്രമായിരുന്നു അവരുടെ ജീവിതലക്ഷ്യം. യെരുശലേം ദേവാലയത്തിൽ അനേകമാളുകൾ മക്കളെ സമർപ്പിക്കുവാൻ വന്നു ചേർന്നിട്ടുണ്ട്. അവരിൽ നിന്ന് ക്രിസ്തുവിനെ കണ്ടെത്തുവാൻ വൃദ്ധരായ ഇവർക്ക് കഴിഞ്ഞത് ആത്മസമർപ്പണത്തിലൂടെയാണ്. നമ്മൾ ഇന്നും തിരക്കുകൾക്കിടയിൽ ക്രിസ്തുവിനെ അന്വേഷിക്കുകയാണ് പ്രാർത്ഥന പ്രഹസനമാകുന്ന സമൂഹത്തിൽ ക്രിസ്തുവിനെ കാണുവാൻ കഴിയുകയില്ല. ദേവാലയത്തിനുള്ളിൽ കയറിയത് കൊണ്ട് ക്രിസ്തുവിനെ കാണണമെന്നില്ല അതിന് നിരന്തരമായ പ്രാർത്ഥന ആവശ്യമാണ്. വർഷങ്ങളോളം പ്രാർത്ഥനയിൽ മുഴുകി ജീവിച്ചവരാണ് അവർ. ഒരു പരാതിയും പരിഭവവുമില്ലാതെ അങ്ങനെ... നമുക്ക് വർഷങ്ങൾ പോയിട്ട് നിമിഷങ്ങൾ പോലും പ്രാർത്ഥനയിൽ മുഴുകിയിരിക്കാൻ കഴിയുന്നില്ല. ശാന്തമായി ഒന്ന് ഇരിക്കാൻ പോലും കഴിയാതെ നെട്ടോട്ടം ഓടുകയാണ്. ജീവിതത്തിരക്കുകളിൽ നിന്നൊക്കെ മാറി കുറച്ചു സമയം ശാന്തമായി ഒന്നിരിക്കണമെന്നേ. . എങ്കിലേ ശെമയോനെയും ഹന്നായേയും പോലെ ക്രിസ്തുവിനെ കാണുവാനും കൈകളിൽ എടുക്കുവാനും ആത്മനിർവൃതിയോടെ ദൈവത്തോട് ചേരുവാനും കഴിയുകയുള്ളു.

മായൽത്തോ ഒരു പ്രവേശനമാണ്. ക്രിസ്തുവിലേയ്ക്കുള്ള പ്രവേശനം. ആധുനിക കാലത്ത് ക്രിസ്തുവിലേക്ക് പ്രവേശിക്കാൻ താല്പര്യമുള്ളവർ ഇല്ലാതായി കൊണ്ടിരിക്കുകയാണ്. പുതുതലമുറയെ എങ്കിലും പ്രാർത്ഥനയോടും ന്യായപ്രമാണ അനുസരണയോടും ജീവിക്കുവാൻ പഠിപ്പിക്കാം. മായൽത്തോയുടെ വലിയ പാഠങ്ങളെ പകർന്നു നൽകാം..

# അഹത്തിനേറ്റ പ്രഹരം

ഫാ. അലക്സ് പി. ജോർജ്, മുളന്തുരുത്തി

### ആദരവ്

വഴിവക്കിലെ ഇളനീർ വിൽപ്പനക്കാരൻ
നൽകിയ ദാഹജലം കുടിച്ച്
വില നൽകിയപ്പോൾ,
അയാൾ നീട്ടിയ ഇരുകരങ്ങൾ,
എന്നിലെ എനിക്ക് നൽകിയത്
ആദരവ് മാത്രമല്ല,
ആയിരം പ്രഹരങ്ങൾ കൂടിയാണ്.
തിരികെ രണ്ട് കൈകളും നീട്ടി
ബാക്കി വാങ്ങുവാൻ മനം വെമ്പി,
സാധിച്ചില്ല.ഇരുകരങ്ങളിലെയും
ഭാരം മാത്രമല്ല കാരണം,
അഹത്തിന്റെ ഭാരം കൂടി ഉണ്ടായിരുന്നു.

### കരുണ

മഹാവ്യാധിയുടെ കൊടും വാഴ്ചയിൽ
മുതിർന്ന സുഹൃത്ത് തോളിൽ കൈ ചേർത്ത്
ചെവിയിൽ ചോദിച്ചു, ശമ്പളം കിട്ടുന്നുണ്ടോ ?
ആ ചോദ്യത്തിന്
കരുണ എന്നിലേക്ക് ഇറ്റിറ്റ് വീഴുന്ന ശബ്ദമായിരുന്നു.
തോളിൽ വീണ കരത്തിനു ആശ്വാസത്തിന്റെ തണുപ്പും.
തിരികെ നടക്കുമ്പോൾ
എന്റെ മുമ്പിൽ ഞാൻ കേട്ട ചോദ്യം
കേൾക്കാൻ ഒരായിരം ചെവികളും
ചേർത്ത് പിടിക്കാൻ അത്ര തന്നെ
ചുമലുകളും ഞാൻ കണ്ടു
എന്റെ നാവ് മൗനമായിരുന്നു
കൈകൾ നിശ്ചലവും.

### മതി

അയൽപക്കത്തെ മരം വെട്ടുകാരൻ
സാധാരണ മനുഷ്യൻ
പറഞ്ഞു.
ഈശ്വരൻ ആരോഗ്യം തന്ന് രോഗം വരുത്താതെ
നടത്തിയാൽ മതി. ജീവിക്കാൻ
ഉള്ളത് 'മതി '.
ഒറ്റ വാചകത്തിൽ അയാൾ രണ്ട് പ്രാവശ്യം
'മതി ' എന്ന് പറഞ്ഞു.
ഞാൻ ഇതുവരെ പറയാൻ മറന്ന വാക്ക് 'മതി '
പലതിനോടും

### ചോദ്യം

എന്നിലെ എന്നോട് ഞാൻ ചോദിച്ചു.
ആദരവ് കാണിക്കാൻ, കരുണ ചൊരിയുവാൻ,
മതിയെന്ന് പറയുവാൻ
ദൈവത്തിന്റെ പുരോഹിതാ !
നീയിനിയും എത്ര ബലികൾ പൂർത്തിയാക്കണം



# വചനാമൃതം



ഫാ. ജോൺ ടി. വർഗ്ഗീസ് കുളക്കട

**2023 ജനുവരി 15**
**ദനഹായ്ക്കു ശേഷം രണ്ടാം ഞായർ**
**വി. യോഹന്നാൻ 1:43 51**

യേശുവിന്റെ ജീവിതത്തിലെ മൂന്നു ദിവസങ്ങളുടെ നേർരേഖ ഒരു ഡയറിക്കുറിപ്പിലെന്നപോലെ 1, 2 അധ്യായങ്ങളിലായി വി. യോഹന്നാൻ വിവരിക്കുന്നുണ്ട്. ഇതിൽ രണ്ടാം ദിവസത്തെ സംഭവങ്ങളാണ് ഈ ഭാഗത്ത് വിവരിക്കുന്നത്. ഫിലിപ്പോസും നഥനയേലും കർത്താവിന്റെ ശിഷ്യരായി തീരുന്നതാണ് ഇവിടുത്തെ പ്രമേയം.

**മുൻവിധിക്കാരെ മുന്നേറ്റക്കാരാക്കുന്ന ക്രിസ്തു.**

നസറേത്തിൽ നിന്നു വല്ല നൻമയും വരുമോ എന്ന മുൻവിധിയുമായി മുന്നോട്ടോടിയ നഥനയേലിനെ മുൻവിധികളുടെ കൂട്ടു പൊളിച്ച് ക്രിസ്തുശിഷ്യത്വത്തിന്റെ അഴകുള്ള അമരക്കാരനായി മാറ്റിയാളാണ് യേശു. അവനവന്റെ ധാരണകളുടെ ആഘോഷമാണ് ഇന്ന് ജീവിതം. മുൻവിധികളുടെ ചരടിൽ തൂങ്ങിക്കിടക്കുന്നവർ എത്രയധികമാണ്. മുൻവിധികളുടെയും തെറ്റിദ്ധാരണകളുടെയും ഇരയാകേണ്ടിവരുന്നവർ കുടുംബജീവിതത്തിനകത്തും പുറത്തും ധാരാളമുണ്ട്. ശരീരത്തിന്റെ വേദനകൊണ്ട് കരയുന്നവരേക്കാൾ മനസ്സിനേറ്റ പരുക്കുകൾ കൊണ്ട് കരയുന്നവരാണ് നമ്മുടെ പരിസരങ്ങളിൽ കൂടുതലുള്ളത്. എല്ലാവരും മണ്ടൻ, മരമണ്ടൻ എന്ന് വിളിക്കുന്നൊരു കുട്ടിയുണ്ടായിരുന്നു ക്ലാസ്സിൽ. കണക്കു പഠിപ്പിക്കുന്ന അധ്യാപകൻ ദേഷ്യപ്പെട്ട് അടിക്കാൻ കൈപിടിച്ചപ്പോൾ, നിന്നെ അടിച്ചതുകൊണ്ട് യാതൊരു പ്രയോജനവുമില്ല, നിന്റെ കൈയ്യിൽ വിദ്യാരേഖയില്ല എന്നു പരിഹസിച്ചു. അവൻ ദുഃഖിതനായി കൈ കുത്തിക്കീറി വിദ്യാരേഖ വരയ്ക്കുന്നുണ്ട്. പക്ഷേ ആ കുട്ടി പിൽക്കാലത്ത് 'അഷ്ടാധ്യായി' എന്ന സംസ്കൃത ഭാഷാസഹായി എഴുതി പ്രശസ്ത വ്യാകരണ പണ്ഡിതൻ ആയി മാറി. പാണിനി എന്നാണദ്ദേഹത്തിന്റെ പേര്. ഗോലിയാത്തിനു സംഭവിച്ച പ്രശ്നം തന്റെ കഴിവുകുറവോ ശാരീരിക ക്ഷമതയുടെ പ്രശ്നങ്ങളോ ആയിരുന്നില്ല. എതിരാളിയായ ദാവീദ് എന്ന ചെറുബാലനെക്കുറിച്ചുള്ള പരിഹാസം കലർന്ന മുൻവിധികളായിരുന്നു. ലോകം അതിന്റെ അളവിന് തുന്നിയ കുപ്പായം കൊണ്ട് ക്രിസ്തുവിനെ ധരിപ്പിക്കാൻ ശ്രമിച്ചു എന്നതാണ് ഏറ്റവും വലിയ തെറ്റ്. ആരെയും മുൻവിധികളാൽ പരിക്കേൽപ്പിക്കാതിരിക്കാൻ ശ്രമിച്ചുകൂടെ?

**വാക്കുകളിൽ വസന്തം ഒളിപ്പിച്ച ക്രിസ്തു.**

സ്വന്തം ബോധ്യങ്ങളെ ബാബേൽ ഗോപുരം പോലെ കെട്ടിയുയർത്തിയ നഥനയേലിനെ യേശു തന്റെ വാക്കുകൾ കൊണ്ട് പുതിയ സൃഷ്ടിയാക്കുന്നു. ക്രിസ്തുവുമായി ഒരു തരത്തിലുള്ള മാനസിക അടുപ്പത്തിനും താല്പര്യമില്ലാതെ നിന്ന നഥനയേലിന്റെ ജീവിതത്തെ ഒരു സൂക്ഷ്മ ദർശിനിയിലെന്നപോലെ വർണ്ണാഭമായ വാക്കുകൾ കൊണ്ട് വിവരിച്ച് വിസ്മയിപ്പിക്കുമ്പോൾ നഥനയേലിൽ ക്രിസ്തുബോധ്യത്തിന്റെ വസന്തം പൂവിടുകയാണ്. എല്ലാ മനുഷ്യരുടെയുള്ളിലും ഒരു ചെകുത്താനും മാലാഖയും ഉണ്ടെന്നാണ് പറയുന്നത്. നമുക്കൊരാളുടെയുള്ളിലെ ചെകുത്താനെ പുറത്തുകൊണ്ടുവരണോ? അതിന് ഏറ്റവും ലളിതമായ മാർഗം പരുഷമായ വാക്കുകൾ അയാളുടെ നേരെ പ്രയോഗിച്ച് അയാളെ പ്രകോപിപ്പിക്കുക എന്നതാണ്. സർവ്വ ഉഗ്രതകളും പുറത്തെടുക്കുന്ന കൊമ്പും വാലുമുള്ള പിശാചിനെ നമുക്ക് കാണാം. ഇനി നിങ്ങൾക്ക് ഒരാളിലെ മാലാഖയെ പുറത്തുകൊണ്ടുവരണോ? അതിനും ഏറ്റവും ലളിതമായ മാർഗം വാക്ക് നന്നായി ഉപയോഗിക്കുക എന്നതാണ്. യേശുവിന്റെ ശൈലി ഇങ്ങനെയായിരുന്നു. സമൂഹം താഴെ നിർത്തുന്നവരെയൊക്കെ യേശു തന്റെ വാക്കുകൊണ്ട് ഉയർത്തിയെടുക്കുന്നു. പാപിനിയായ സ്ത്രീയെ 'മകളെ' എന്നു വിളിക്കുമ്പോഴും തന്റെ ശരീരത്തിൽ പുശുന്നവളെ അഭിമാനപൂർവ്വം പിന്തുണയ്ക്കുമ്പോഴും ഒഴിച്ചും ഒറ്റപ്പെട്ടും നിന്ന സക്കായിയെ 'അബ്രഹാമിന്റെ' പുത്രൻ എന്ന് വിളിക്കുമ്പോഴും വിധവയുടെ ചില്ലിക്കാശിനെ പ്രകീർത്തിക്കുമ്പോഴും മേൽപ്പറഞ്ഞത് നാം കാണുന്നു. നഥനയേലിനോട്. യേശു പറയുന്നു. ഇവൻ സാക്ഷാൽ യിസ്രായേല്യൻ ഇവനിൽ കപടം ഇല്ല. ഇനി മേൽ നഥനയേൽ പഴയ ആളല്ല അയാളുടെ ധാരണകളുടെ ഗിരിശൃംഖങ്ങൾ ഇടിഞ്ഞുവീണിരിക്കുന്നു. യേശു യിസ്രയേലിന്റെ രാജാവ് എന്ന ഉന്നതമായ സാക്ഷ്യപ്രഖ്യാപനത്തോടെ ഹേമന്തസന്ധ്യയിലെ ഇല കൊഴിഞ്ഞ വൃക്ഷം പോലെ നിന്നയാൾ വസന്തകാലത്തിലെ തണുത്ത പ്രഭാതത്തിൽ പുവിട്ടു നിൽക്കുന്ന പൂമരം കണക്കെയായി. ചങ്ങാതി, നമ്മൾ ഉണർത്തുന്നത് അപരന്റെയുള്ളിലെ ചെകുത്താനെയോ മാലാഖയേയോ?

**ജനുവരി 22**
**ദനഹായ്ക്കുശേഷം മൂന്നാം ഞായർ**
**വി. യോഹന്നാൻ 3:1-12**

വളരെ ഗഹനമായ വേദശാസ്ത്രകാര്യങ്ങളെയാണ് ഒരു രാത്രിയുടെ പശ്ചാത്തലത്തിൽ ഈ വേദഭാഗത്തിൽക്കൂടി സുവിശേഷകൻ ഇവിടെ ആവിഷ്ക്കരിക്കുന്നത്. ഉയരത്തിൽ നിന്നുള്ളള ജനനത്തെക്കുറിച്ച് ഒരു കൊച്ചുകുട്ടിയോടെന്ന പോലെ നിക്കോദിമോസിനെ യേശു പഠിപ്പിക്കുന്നു.

**തിരിച്ചൊഴുകുന്ന ജീവിതങ്ങൾ**

ജ്വലിക്കുന്ന മനസ്സുമായി ആഗ്രഹങ്ങളെ അഗ്നിപോലെ കൊണ്ടു നടക്കുകയാണ് നിക്കോദിമോസ്. ഈ മനസ്സിലേക്കാണ് യേശു വീണ്ടും ജനനത്തെക്കുറിച്ചും വിശുദ്ധാത്മാവിന്റെ അദൃശ്യമായ പ്രവർത്തനങ്ങളെക്കുറിച്ചും ഒക്കെയുള്ള കാമ്പുള്ള കാര്യങ്ങൾ പകരാൻ ശ്രമിക്കുന്നത്.

ഒരാൾ ക്രിസ്തുവിലേക്ക് നീങ്ങുമ്പോൾ ചില്ലുകൂടുകൾ ഉടച്ചുകളയേണ്ടിവരും. തന്റെ കൂർമ്മബുദ്ധിയും വിജ്ഞാനത്തിന്റെ ഭാണ്ഡവുമൊക്കെ ഉടയതമ്പുരാന്റെ മുൻപിൽ പണയപണ്ടമാകേണ്ടിവരും. നിക്കോദിമോസിൽ അതാണ് സംഭവിക്കുന്നത്. അമ്മയുടെ ഉദരത്തിലേക്കുള്ള ഒരാളുടെ പുനഃപ്രവേശനത്തെക്കുറിച്ചൊക്കെ ചോദിക്കുമ്പോൾ അയാളുടെ ലോജിക്ക് അയാളെ പരിഹസിക്കുകയാണ്. നമുക്കുമുണ്ട് അങ്ങനെ ചില പൊള്ളത്തരങ്ങൾ. നാം അറിഞ്ഞും ഗ്രഹിച്ചും വച്ചിരിക്കുന്ന ചില ബോധ്യങ്ങൾ, നമ്മെ ഭരിക്കുന്ന ഗർവ്വ്, അതിന്റെ തലക്കനം, ജാഡ, ആയതിന്റെയൊക്കെ മുകളിലുള്ള നമ്മുടെ നിൽപ്പ്. പക്ഷേ സഹോദരാ, സർവ്വജ്ഞാനിയുടെ മുൻപിൽ നീ നിൽക്കേണ്ടിവരുമ്പോൾ നീ ചുറ്റിയിരിക്കുന്ന അറിവിന്റെ മേലാപ്പുകൾ താനെ അഴിഞ്ഞുപോകുന്നതും മെല്ലെ നഗ്നനാകുന്നതും തിരിച്ചറിയേണ്ടിവരും. ഈ രാത്രിയിൽ നിക്കോദിമോസ് എന്ന പ്രമാണി തികച്ചും നഗ്നനാവുകയാണ്. പ്രമാണികളുടെ പ്രമാണങ്ങൾക്ക് വിലയിടിഞ്ഞു പോയിരിക്കുന്നു. യേശു നൽകുന്ന ബോധ്യങ്ങളുടെ തിരിച്ചറിവുകളുമായി അയാൾ തിരികെ പോകുന്നു. ഇനി മേൽ അദ്ദേഹത്തിന്റെ ജീവിതം പഴയതുപോലെയല്ല. സുവിശേഷം മുന്നോട്ടൊഴുകുമ്പോൾ രാത്രി സഞ്ചാരി സത്യാന്വേഷിയായി മാറുന്നതും ഏഴാം അധ്യായത്തിന്റെ ഒടുവിലെത്തുമ്പോൾ ക്രിസ്തുവിനെതിരെയുള്ള സംഘർഷ സാധ്യതകളിൽ അവിടുത്തെ പരസ്യസാക്ഷിയാകുന്നതും പത്തൊൻപതാം അധ്യായത്തിന്റെ ഒടുവിലെത്തുമ്പോൾ ന്യായപ്രമാണപ്രകാരം ശപിക്കപ്പെട്ട ശരീരത്തിന് കനത്തമാനം നൽകി സംസ്ക്കരിക്കുന്നതും നാം കാണുന്നു. അതെ ഈ രാത്രി മുതൽ അയാളുടെ ജീവിതം തിരിച്ചൊഴുകുകയാണ് ഇല്ലാതെ വേറെ എന്ത് വീണ്ടും ജനനം?

**പ്രമാണി പ്രചാരകനായി മാറിയ രാത്രി**

'പ്രമാണി' എന്ന ഈ പ്രയോഗത്തിന് വേദപ്രമാണങ്ങളെക്കുറിച്ച് തികഞ്ഞ അറിവുള്ളയാൾ, സംഘനേതാവ് എന്നൊക്കെയാണ് അർത്ഥം. പക്ഷേ നേതാവായി വന്നവൻ അനുയായി തിരിച്ചുപോകുന്നു. പിന്നീടുള്ള ജീവിതത്തിൽ യേശുക്രിസ്തുവിന്റെ പരസ്യപ്രചാരകനായി മാറുന്നു. ഈ രാത്രിയുടെ മറവിൽ അയാൾ ക്രിസ്തുവിലേക്കെത്തുമ്പോൾ അദ്ദേഹത്തിന്റെ പ്രകടമാകുന്ന അന്തർമുഖത്വം പിന്നീട് വിപദിധൈര്യത്തിന്റെ ബഹിർമുഖത്വമായി മാറുന്നുണ്ട്. നിക്കോദിമോസിന്റെ ക്രിസ്താനുഭവത്തിന്റെ വളർച്ചയെ വേണമെങ്കിൽ നമുക്കിങ്ങനെ രേഖപ്പെടുത്താം.

**നിക്കോദിമോസ് – ഒരു വിദ്യാർത്ഥി**

വിദ്യാർത്ഥി അധികം അറിവു നേടാൻ ആഗ്രഹിക്കുന്നവനാണ്. ഗുരുവുമായി ആത്മബന്ധം ഉണ്ടാകണമെന്നില്ല. തന്റെ ആവശ്യത്തിനുവേണ്ടി ഗുരുവിനെ ഉപയോഗപ്പെടുത്തുന്നു എന്നു മാത്രം. തുടക്കത്തിൽ നിക്കോദിമോസ് ഈ തലത്തിലാണ്.

**നിക്കോദിമോസ്–ഒരു ശിഷ്യൻ**

ബോധോധയം നേടിയ ഒരു ഗുരുവിന്റെ അറിവുനേടാനുള്ള ജിജ്ഞാസയിലല്ല, ശിഷ്യൻ നിൽക്കുന്നത്. ഗുരുവിനെ അനുഗമിക്കാനും പാദപീഠത്തിലിരിക്കാനും ഗുരുവിനുവേണ്ടി പ്രവർത്തിക്കാനും ശിഷ്യൻ ആഗ്രഹിക്കുന്നു. നിക്കോദിമോസിൽ പിന്നീടിതു കാണാം.

**നിക്കോദിമോസ്–ഒരു ഭക്തൻ**

ശിഷ്യനിൽ നിന്ന് ഭക്തനിലേക്ക് ഒരു കുതിച്ചു ചാട്ടമാണുണ്ടാവുക. ഭക്തൻ സ്വയമുരുകുകയും ഗുരുവിൽ ലയിക്കുകയുമാണ്. അടുക്കുകയും ഒന്നാവുകയുമാണ് ഭക്തൻ. ബ്രഹ്മബോധത്തിൽ മാത്രം നിലനിൽക്കുന്നു. അവിടെ ഭയമില്ല. വലിയവെള്ളിയാഴ്ചയിലെ സംസ്ക്കാര ശുശ്രൂഷയിൽ ഇത്തരമൊരു നിക്കോദിമോസിനെ കാണാം.

## ജനുവരി 29
## ദനഹായ്ക്കുശേഷം നാലാം ഞായർ
### വി. മർക്കോസ് 6:1–6

യേശു തമ്പുരാൻ ഏറ്റവും ആദരിക്കപ്പെടാതെ പോകുന്ന പിതൃ നഗരത്തെക്കുറിച്ചും ആ ജനത്തിന്റെ മനോഭാവത്തെക്കുറിച്ചും അവിടെ യേശുവിന്റെ പ്രതികരണത്തെക്കുറിച്ചും വിവരിക്കുന്ന വേദഭാഗമാണിവിടെ.

**പുതുബോധ്യം നൽകുന്ന പുനർവീക്ഷണത്തിന്റെ പ്രസക്തി**

ചിരപരിചയം കൊണ്ട് ഭംഗി നഷ്ടപ്പെട്ടു പോയ അനുഭവങ്ങൾ പ്രിയപ്പെട്ടവരുടെ ഇടയിൽ ആവർത്തിക്കപ്പെടാറുണ്ട്. യേശുവിന്റെ പിതൃനഗരത്തിൽ സംഭവിക്കുന്ന ദുരന്തമാണത്. അർഹമായ അംഗീകാരം ലഭിക്കാതെ പോകുക എന്നുള്ളത് ഒരു നിശബ്ദവേദനയാണ്. തന്റെ മനുഷ്യത്വത്തിന്റെ സീമയ്ക്കകത്ത് യേശു ഇത് നന്നായി അനുഭവിച്ചിരുന്നു. 'ബഹുമാനിക്കുക' എന്നതിന് ഇംഗ്ലീഷിൽ പറയുന്ന Respect പിരിച്ചെഴുതിയാൽ Re-spect എന്ന പദം കിട്ടുമെന്നത് നമുക്കറിയാവുന്ന കാര്യമാണ്. അതിന്റെ അർത്ഥം വീണ്ടും കാണുക എന്നതാണല്ലോ. *ആരെയും ഒരു പ്രാവശ്യം കൂടി ശ്രദ്ധിച്ചാൽ അയാളെ ബഹുമാനിക്കാനുള്ള എന്തെങ്കിലും കാരണം കണ്ടെത്താൻ കഴിയാതിരിക്കില്ല.* പലപ്പോഴും അതിനുള്ള സംയമനം നമുക്കില്ലാതെ പോകുന്നതാണ് പ്രശ്നം. കാര്യങ്ങളൊക്കെ നമ്മുടെ ധാരണകൾക്കനുസരിച്ച് തീർപ്പു കല്പിക്കുന്നതാണ് നമ്മുടെ രീതി. അങ്ങനെ നമ്മുടെ പരിസരങ്ങളിലുള്ളവരെക്കുറിച്ച് നാം മുൻവിധികളുടെ ഉപന്യാസമെഴുതിക്കളയും. ഒരു രണ്ടാം കാഴ്ചയുണ്ടാവുകയാണ് പ്രധാനം. തന്റെ കാലിൽ തൈലം പൂശിയ പാപിനിയായ സ്ത്രീയെ എല്ലാവരും കുറ്റപ്പെടുത്തുമ്പോൾ ക്രിസ്തുവാകട്ടെ ഒരു രണ്ടാം കാഴ്ചയിലൂടെ അവളുടെ ഉദ്യമത്തിന് കൂടുതൽ മാർക്ക് നൽകുന്നു. വിധവയുടെ ചില്ലിക്കാശ് ഇന്നും പ്രകീർത്തിക്കപ്പെടുന്നത് നിസ്സാരമായിട്ടുപോലും യേശു അതിന്റെ ആന്തരിക തിളക്കാത്ത തന്റെ രണ്ടാം കാഴ്ചയിലൂടെ കണ്ടതുകൊണ്ടാണ്. ഒരു മനുഷ്യനെയും അളക്കാൻ തുനിയരുതെന്ന് യേശു പഠിപ്പിക്കുന്നു. 1 ശമുവേൽ 16-ൽ നടക്കുന്ന തെരഞ്ഞെടുപ്പിന്റെ മാനദണ്ഡം നോക്കൂ. യിശ്ശായിയുടെ മക്കൾ ഓരോന്നായി വരുമ്പോൾ ലോകപ്രകാരമുള്ള അളവുകോൽ വച്ചളക്കുമ്പോൾ അവരൊക്കെ qualified ആണെന്നു തന്നെ തോന്നും. പക്ഷേ ദാവീദ് എന്ന എട്ടാമത്തെ പുത്രന്റെ കൊട്ടാരപ്രവേശനത്തിനു പിൻപിൽ പേട്ടുപയ്യൻ എന്ന് വീട്ടുകാർ പോലും പൊട്ടത്തരം പറഞ്ഞപ്പോൾ വിട്ടുകളയാതെ രാജത്വത്തിന്റെ പട്ടുപുതപ്പിച്ച പട്ടാങ്ങപ്പെട്ട ദൈവത്തിന്റെ കാഴ്ച അവഗണിക്കപ്പെടുന്ന ഓരോ ജീവിതത്തിന്റെ മേലും ഉണ്ട്.

**ജീവിതത്തെ മെച്ചമാക്കുന്ന തച്ചൻ**

ഇവൻ മറിയയുടെ മകനും യാക്കോബ്, യോസേ, യൂദാ, ശീമോൻ എന്നിവരുടെ സഹോദരനുമായ തച്ചനല്ലയോ? (6:3) ആരാണ് തച്ചൻ? ഗ്രീക്ക് ഭാഷയിൽ തെക്റ്റോൺ എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നത്. ഈ പ്രപഞ്ചത്തെ മുഴുവൻ ദൈവം ഡിസൈൻ ചെയ്ത് പരിപാലിക്കുകയല്ലേ? തച്ചൻ വിശ്വകർമ്മൻ എന്നുള്ള സംബോധനയിലാണ് അറിയപ്പെടുന്നത്. ശില്പശാസ്ത്രത്തിൽ വിശ്വകർമ്മാവ് പ്രജാപതിയാണ് പരബ്രഹ്മമാണ്. ബ്രഹ്മാണ്ഡത്തിന്റെ രചയിതാവും ആരാലും ജനിപ്പിക്കപ്പെടാത്തവനായ സ്വയം ഭൂവുമാണ്. എല്ലാം ഉൾപ്പെട്ടത് (All enclusive) എന്നു പറയും. ലോകം മുഴുവൻ തന്റെ കർമ്മത്തിലൂടെ പരിപാലിക്കുന്ന സ്രഷ്ടാവിന്റെ പര്യായമാണത്. ആരാണ് തച്ചൻ? ഈ അന്വേഷണം വീണ്ടും നടത്തുമ്പോൾ മരത്തടി കൊത്തിമിനുക്കി ഉരുപ്പടിയാക്കുന്നവനാണ്. അതാണ് കർമ്മം. വന്യമാ

യതിനെ വെട്ടിയൊരുക്കി ചിന്തേരിടുമ്പോഴാണല്ലോ മനുഷ്യൻ സംസ്ക്കാരമുള്ളവനാകുന്നത്. കൾച്ചർ (culture) എന്ന ആംഗലേയപദം വരുന്നത് കൾറ്റസ് (cultus) എന്ന വാക്കിൽ നി ന്നാണ്. തച്ചന്റെ പണിയായുധങ്ങൾ കൊണ്ട് മനുഷ്യജീവിതങ്ങളിൽ സഹനത്തിന്റെയും ശോധനകളുടെയും ചിന്തേരിടൽ നടക്കുമ്പോൾ അവൻ കൂടുതൽ തെളിച്ചമുള്ളവനായും സംസ്ക്കാരമുള്ളവനായും മാറുന്നു. നാട്ടുകാർ പരിഹാസപദമായി ഉപയോഗിച്ചതെങ്കിലും യേശുക്രിസ്തു ലോകത്തിന്റെയും സഭയുടേയും പെരുന്തച്ചനായി നിലനിൽക്കുന്നു. ഇനി എക്കാലവും എന്റെ ജീവിതത്തിന്റെ തച്ചൻ അവിടുന്ന് തന്നെ. A Jewish Carpenter is my boss.

### ഫെബ്രുവരി 5
### വാങ്ങിപ്പോയ വൈദികരുടെ ഞായർ
### കൊഹനെ ഞായർ
വി. മത്തായി 4:12-22

വളരെ ഗഹനമായ ഒരു ആരാധനാകാലത്തിലേക്കാണ് സഭ നമ്മെ വിളിക്കുന്നത്. വലിയ നോമ്പ് എന്ന മഹാ ആത്മീയ യുദ്ധത്തിലേക്ക് പ്രവേശിക്കുന്നതിനു മുമ്പ് കാലത്തിന്റെ പിന്നാമ്പുറങ്ങളിലേക്ക് ഒരു തിരിഞ്ഞുനോട്ടം. രണ്ട് ഞായറാഴ്ചകളിലായി വാങ്ങിപ്പോയ സകല പുരോഹിതരേയും സകല മരിച്ചവരെയും ഓർക്കുന്നു. സഭ ഏകമായി വലിയ നോമ്പിലേക്ക് പ്രവേശിക്കുകയും യേശുക്രിസ്തുവിന്റെ സാക്ഷിയാകാൻ ഒരുങ്ങുകയും ചെയ്യുമ്പോൾ സഭയുടെ ഭാഗമായിരിക്കുന്ന സാക്ഷികളുടെ വലിയ സമൂഹത്തെ സ്മരിക്കുകയും അവരോടൊപ്പം ഒരുങ്ങുകയും ചെയ്യുന്നു.

**കള്ളൻ രാത്രിയിൽ വരുംപോലെ മനുഷ്യപുത്രന്റെ വരവ്:**

Negative imagery കൊണ്ട് ക്രിസ്തുയേശുവിനെ വരച്ചു കാണിക്കുന്ന അപൂർവ്വമായ വേദഭാഗമാണിത്. യുഗാന്ത്യദർശനത്തിന്റെ ആകസ്മികത വെളിപ്പെടുത്തുവാൻ പൗലോസ് ശ്ലീഹായും ഇതേ ശൈലി പിൻതുടരുന്നുണ്ട് (1 തെസ്സലോനിക്യർ 5:2) എന്തിനാണീ കള്ളന്റെ ഉപമാനം എന്നത് കൗതുകകരമായ ഒരു നിരീക്ഷണം കൂടിയാണ്.

**കള്ളൻ-അലങ്കാരങ്ങളെക്കാൾ ആഴങ്ങളെ തേടുന്നു.**

ഭവനഭേദനം നടത്തുന്ന കള്ളൻ show cases പരതാറില്ല. strong room കൾ മാത്രമാണ് അന്വേഷിക്കുക. നിറവുള്ള പത്തായങ്ങൾ നമ്മുടെ വീടുകളിൽ നിന്നു പടിയിറങ്ങി പോകയും പകരം അലങ്കാര വസ്തുക്കളുടെ ഷോ കെയ്സുകൾ നമ്മുടെ സ്വീകരണമുറികളിൽ ഇടം പിടിക്കയും ചെയ്തതുപോലെ നമ്മുടെ ജീവിതങ്ങളും അങ്ങനെയായിരിക്കുന്നു. അത്താഴക്കലങ്ങളും അലങ്കാര വസ്തുക്കളും കള്ളനുവേണ്ട, തണ്ടുകാട്ടുന്നതൊന്നും വേണ്ട, പണ്ടങ്ങൾ മാത്രം മതി. യേശുക്രിസ്തു ഒരാളുടെ ജീവിതത്തിലേക്കു വരുമ്പോൾ അഭിനയങ്ങൾ പൊളിഞ്ഞു വീഴുന്ന നേരമായിരിക്കും. പൊയ്മുഖങ്ങൾ അഴിഞ്ഞുവീഴുന്ന നിമിഷങ്ങളാവും. എബ്രായർ 4:13 പറയുന്നു. സകലവും അവന്റെ കണ്ണിന് നഗ്നവും മലർന്നതുമായി കിടക്കുന്നു. അവനുമായിട്ടായിരുന്നു കാര്യമുള്ളത്. ആദ്യ കുടുംബത്തിന്റെ വൈകുന്നേരം നമ്മെ പഠിപ്പിക്കുന്ന ഒരു പാഠമുണ്ട്. അത്തിയില കൊണ്ട് പാപത്തിന്റെ നഗ്നത മറച്ചുപിടിക്കാൻ എത്ര ശ്രമിച്ചാലും അത്തിയിലകൾ വാടി പോകുന്ന ന്യായവിധിയുടെ ഒരു വൈകുന്നേരമുണ്ട്. മറവായിരിക്കുന്നതൊക്കെ വെളിച്ചത്തു വരുന്ന ഒരു നേരം. അവിടെ നമ്മുടെ വേഷം കെട്ടലുകളെയോർത്ത് നാം നാണിച്ചേ മതിയാകൂ. കവി കൽപ്പറ്റ നാരായണൻ ഒരിക്കൽ എഴുതി, ഗാന്ധിജിയായി വേഷം കെട്ടാൻ എളുപ്പമാണ് ഉള്ളത് അഴിച്ചുകളഞ്ഞാൽ മതി. ശരിയാണ്. നല്ല ക്രിസ്ത്യാനിയായി വേഷമിടാൻ എളുപ്പമാണ് നമ്മുടെ ചില വേഷം കെട്ടലുകൾ അഴിച്ചു കളഞ്ഞാൽ മതി. നവരത്നങ്ങളായ ഇന്ദ്രനീലത്തേയും പത്മരാഗത്തെയും (ചുവപ്പ്) കണ്ടിട്ട് കുന്നിക്കുരു അഹങ്കരിക്കുന്നു. നിങ്ങളിൽ ഓരോ നി റമേയുള്ളൂ. എന്നിൽ ഈ രണ്ടു നിറങ്ങളും ചേർന്ന് പരിലസിക്കുമ്പോൾ ഞാനാണ് ശ്രേഷ്ഠൻ എന്ന്. അലങ്കാരങ്ങളെക്കാൾ ആഴമാണ് പ്രധാനം എന്ന് തസ്ക്കരഗമന ശൈലി നമ്മെ ഓർമ്മിപ്പിക്കുന്നു.

**മാറ്റിവയ്ക്കലുകൾ മറന്നുവയ്ക്കലുകളായേക്കാം**

സമയം ഇനിയുമുണ്ടെന്നുള്ള വിചാരത്തിൽ ക്രമക്കേടുകളിൽ സഞ്ചരിക്കാനുള്ള താത്പര്യം മനുഷ്യസഹജമാണ്. അങ്ങനെ കർത്തവ്യങ്ങൾക്ക് മുടക്കം വരുത്തുന്നതിന്റെ ബുദ്ധികേടിനെക്കുറിച്ച് സാരോപദേശത്തിൽ പറയുന്നുണ്ട്.

നാളെയാമെന്നൊരു നേരവും നിനയാതെ,<br>
നാഴിക പോകുമ്പോൾ കാലങ്ങളണഞ്ഞീടും<br>
കാലങ്ങൾ പോക്കിയാൽ കാലനുമണഞ്ഞിടും<br>
കാലം കളയാതെ കാലകാലനെ ഭജിച്ചീടുക നിത്യവും

യജമാനൻ താമസിച്ചേ വരികയുള്ളൂ എന്ന് ഹൃദയത്തിൽ പറയുന്ന ദാസൻ ഗതികേടിനെ പുൽകേണ്ടിവരുമെന്ന മുന്നറിയിപ്പ് യേശു നൽകുകയാണ് ഏറ്റവും വലിയ സാധ്യത വർത്തമാനകാലം തന്നെയാണ്.

എൻ തപനം നാളെയ്ക്കെന്നോരോ ദിനവും<br>
ഞാൻ തീർപ്പുണ്ടാക്കും കാലം പോകുന്നു<br>
പിഴ നിലനിൽക്കുന്നു കൃപ ചെയ്യുക നാഥാ<br>
(ശ്ഹീമാ, വെള്ളി സന്ധ്യ)

○



**ചെങ്ങന്നൂർ:** മലങ്കര ഓർത്തഡോക്സ് സഭ ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ രണ്ടാമത്തെ മെത്രാപ്പോലീത്തായായി നിയമിതനായ ഡോ. മാത്യൂസ് മാർ തീമോത്തിയോസിന്റെ സ്ഥാനാരോഹണ ശുശ്രൂഷയ്ക്കു ശേഷം നടന്ന അനുമോദന സമ്മേളനം പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. അഭി. കുറിയാക്കോസ് മാർ ക്ലീമിസ്, മലങ്കര കത്തോലിക്കാ സഭ തിരുവല്ല രൂപതയിലെ ഡോ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, മാർത്തോമ്മാ സഭ ചെങ്ങന്നൂർ - മാവേലിക്കര ഭദ്രാസനാധിപൻ റൈറ്റ് റവ. തോമസ് മാർ തീമോത്തിയോസ് എപ്പിസ്കോപ്പ, ലത്തീൻ കത്തോലിക്കാ സഭ പുനലൂർ ഭദ്രാസനാധിപൻ ബിഷപ്പ് സിൽവസ്റ്റർ പൊന്നു മുത്തൻ, ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ ഏബ്രഹാം മാർഎപ്പിഫാനിയോസ്, യാക്കോബ് മാർ ഏലിയാസ്, ഗീവർഗീസ് മാർ പീലക്സിനോസ് എന്നീ മെത്രാപ്പോലീത്താമാരും, കൊടിക്കുന്നിൽ സുരേഷ് എം പി., സജി ചെറിയാൻ എം.എൽ.എ, ഭദ്രാസന സെക്രട്ടറി ഫാ.മാത്യു ഏബ്രഹാം കാരയ്ക്കൽ, വൈദിക ട്രസ്റ്റി. ഫാ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, ഫാ പി.കെ കോശി എന്നിവർ യോഗത്തിൽ പ്രസംഗിച്ചു. സ്പെഷ്യൽ സ്ക്കൂൾ പദ്ധതിയുടെ വിശദീകരണം വൈദികസംഘം സെക്രട്ടറി ഫാ. ഡോ. നൈനാൻ വി. ജോർജ് നടത്തി.

# ദുഃഖമകറ്റാൻ യന്ത്രമുണ്ടോ?




ഡോ. കെ.എൽ. മാത്യു വൈദ്യൻ
കോറെപ്പിസ്ക്കോപ്പാ

വിജ്ഞാന വിസ്ഫോടനം പുതിയ തലങ്ങളിലേക്ക്. എല്ലാ മനുഷ്യരും ചാര ഉപഗ്രഹങ്ങളുടെ നിരീക്ഷണത്തിൽ. സദാനേരവും ഉണർന്നിരുന്ന യന്ത്രങ്ങൾ. നാം ഒരു വലിയ സിസി റ്റിവി നിയന്ത്രണത്തിലാണ്. "ഉറക്കമില്ലാത്ത ഉണർവ്വുള്ളവൻ" എന്ന് റോബോട്ടുകളെ വിശേഷിപ്പിക്കുന്നു. സ്വയം നവീകരിച്ച് പുതിയതാകാനും ഈ യന്ത്രങ്ങൾക്ക് കഴിയുന്നു.

കൂടുതൽ ശാസ്ത്രനേട്ടങ്ങൾക്കായി ഗവേഷണം മുറുകുന്നു. ശരീരത്തിന്റെ കേടുപാടുകൾ തീർക്കുന്ന നാനോ റോബോട്ടുകൾ. ഒരു ഗുളിക കഴിച്ച് ആയിരം വർഷം ജീവിക്കാനുതകുന്ന നാനോ ഫൈബറുകൾ. നരയും വാർദ്ധക്യവും ഇല്ലാതാക്കുന്ന നേട്ടങ്ങൾ. മരിച്ചവരുടെ തനിപ്പകർപ്പുകളുണ്ടാക്കാൻ കഴിയുന്ന ഹ്യൂമൻ ക്ലോണിംഗ്. ഏത് അവയവയും മാറ്റി വയ്ക്കാവുന്ന നേട്ടങ്ങൾ. കോശങ്ങളുടെ അറ്റകുറ്റപ്പണി നടത്തുന്ന സ്മാർട്ട് ബോംബുകൾ. ആംഗ്യം കൊണ്ട് എല്ലാം നി യന്ത്രിക്കാൻ കഴിയുന്ന ജസ്ചർ കൺട്രോൾ സിസ്റ്റം. വസ്തുക്കളെ ഏതു നി റത്തിലേക്കും മാറ്റാവുന്ന ഫോട്ടോണിക് ഇൻക് ഉപയോഗിച്ചു നിർമ്മിക്കുന്ന ഇ പേപ്പർ. സ്ക്രീൻ ഇല്ലാതെ വീഡിയോ പ്രദർശിപ്പിക്കാവുന്ന വേദികൾ, വിദൂര ദേശത്തേക്ക് വ്യക്തികളെയും സാധനങ്ങളേയും ഉടൻ മാറ്റാവുന്ന ടെലിപോർട്ടേഷൻ. കൂടുതൽ സ്വപ്നപദ്ധതികൾ അരികെ.

അന്യരുടെ മനസ്സ് വായിക്കാൻ കഴിയുന്ന സാങ്കേതിക വിദ്യയും മുന്നോട്ട്. രഹസ്യങ്ങളില്ലാതാകുമോ? ഒന്നും ഒളിപ്പിക്കാനാവില്ല. ഒരു ബിന്ദുവിൽ വമ്പിച്ച വിവരശേഖരണം അടക്കി വയ്ക്കുന്നു. ഏറ്റവും കുറഞ്ഞ വലിപ്പത്തിൽ ഭീമൻ പ്രവർത്തന ശൃംഖല. ക്വാണ്ടം കംപ്യൂട്ടിംഗ് എന്ന് ഇതറിയപ്പെടുന്നു. സമയ ദൂരങ്ങളുടെ അകൽച്ച മറികടക്കാനും മനുഷ്യന് കഴിയുന്നു. അതിവിദൂരതയിലെ അണുകണത്തേയും തിരിച്ചറിയുന്നു. പ്രപഞ്ചമൂലകളുമായി തൽസമയബന്ധം പുലർത്തുന്നു. സമയകാലങ്ങൾക്കപ്പുറം കടന്നു ചെന്ന് പരസ്പരം സംവദിക്കാൻ കഴിയുന്നു. ക്വാണ്ടം എൻടാങ്ക്ൾമെന്റ് എന്നാണിതിനെ വിളിക്കുന്നത്.

ഓർമ്മയും പ്രതിഭയും സർഗ്ഗാത്മകതയും അതിവിശാലമാകുന്നു. ഈ ലോകം വിട്ടുപോയ വിശുദ്ധരുമായി സംസർഗ്ഗം സാദ്ധ്യമാകുന്നു. മരിച്ചവരെ കാണാൻ കഴിയുന്നു. അവരുമായി സംവദിക്കാൻ കഴിയുന്നു. ഭാവിയിലേക്കുള്ള അർത്ഥപൂർണ്ണമായ എത്തിനോട്ടം സാദ്ധ്യമാകുന്നു. മരണം എന്ന പ്രതിഭാസം കൂടുതൽ വിശദീകരിക്കപ്പെടുന്നു. അർത്ഥപൂർണ്ണമായ ആരാധനാകൂട്ടായ്മയിലേക്കെത്തുന്ന മനുഷ്യൻ. (macro-level fellowship). സമയകാലങ്ങളെ വെല്ലുന്ന കൂട്ടായ്മ.

മനുഷ്യർ ആരും അവശേഷിക്കാത്ത അഗാധ ഭാവികാലത്തെപ്പറ്റി (Deep Future) മുൻകൂട്ടി കാണുന്നു. മനുഷ്യവംശത്തിന്റെ തിരോധാനം അത്ര അകലെയല്ലെന്ന് ഉറപ്പിക്കുന്നു. ആത്മീയതയുടെ വിശാല മേഖലകളിലേക്ക് വഴി തുറക്കുന്നു. മനസ്സും ശരീരവും തമ്മിലുള്ള (Psychosomatic) നിഗൂഢബന്ധം കുറെയൊക്കെ വെളിവാകുന്നു. പ്രാർത്ഥനയിലൂടെ അദൃശ്യരെ കാണുന്നു. അവർ നമ്മെ കേൾക്കുന്നു. നാം ആരെ തിരയുന്നുവോ അവർ പ്രാർത്ഥനയിലൂടെ നമ്മെ തേടി വരും. അദൃശ തീരങ്ങൾ കാണുന്നു ദൃശ്യവും അദൃശ്യവുമായ സമൂഹങ്ങൾ പ്രാർത്ഥനയിലൂടെ ഐക്യപ്പെടുന്നു.

മനുഷ്യന്റെ ദുഃഖം, നിരാശ, സ്വാർത്ഥത, ക്രൂരത, യുദ്ധഭ്രമം എന്നിവ മാറ്റാൻ ശാസ്ത്രഗവേഷണങ്ങൾക്ക് കഴിയുമോ? സൽസ്വഭാവത്തിലേക്കും ധാർമ്മികതയിലേക്കും നയിക്കുന്ന സാങ്കേതിക വിദ്യ എന്താണ്? സ്നേഹം, ത്യാഗം, പ്രാർത്ഥന ഇവയുടെ അപാര സാദ്ധ്യതകൾ തേടാം. ആദ്ധ്യാത്മിക ശക്തികൊണ്ടും ഭൗതിക ശക്തിയെ രൂപാന്തരപ്പെടുത്താം. ഏതു വാതിലും തുറന്നു തരുന്ന താക്കോൽ കൂട്ടമാണ് പ്രാർത്ഥന

33




# ഫിലിപ്പോസ് ശെമ്മാശ്ശനും ശമര്യായിലെ സുവിശേഷ പ്രവർത്തനങ്ങളും

(അപ്പോ. പ്ര. 8:1– 25)

**1. ക്രിസ്തു സഭയുടെ ഒന്നാം പീഢനകാലം (8:1–3)**

ഏഴു ശെമ്മാശ്ശന്മാരിൽ പ്രധാനിയായിരുന്ന സ്തെഫാനോസിന്റെ രക്തസാക്ഷി മരണമാണല്ലോ കഴിഞ്ഞ അധ്യായത്തിൽ നാം കണ്ടത്. സ്തെഫാനോസിന്റെ മൃതശരീരം ഭക്തരായ വിശ്വാസികൾ അടക്കം ചെയ്തു വലിയൊരു വിലാപം കഴിച്ചു. ഈ സംഭവത്തിനുശേഷം ശൗലിന്റെ (പൗലോസിന്റെ) നേതൃത്വത്തിൽ ഭീകരമായ ഒരു അന്തരീക്ഷമാണ് യറുശലേമിൽ സൃഷ്ടിക്കപ്പെട്ടത്. അവിടെയുണ്ടായിരുന്ന വിശ്വാസികൾ അവരുടെ ജീവനെ ഭയന്ന് യഹൂദ്യയുടെ മറ്റുഭാഗങ്ങളിലേക്കും ശമര്യയിലേക്കും ഓടിപ്പോയി. എന്നാൽ ശൗൽ "വീടുതോറും കയറി ഇറങ്ങി സ്ത്രീകളെയും പുരുഷന്മാരെയും വലിച്ചിഴച്ച് തടങ്കലിലാക്കി കൊല്ലുവാൻ ഏല്പിച്ചു. ഇന്നത്തെ ഒരു മതതീവ്രവാദി (terrorist) ചെയ്യുന്ന തരത്തിലുള്ള ഭീകരാന്തരീക്ഷമാണ് ശൗൽ സൃഷ്ടിച്ചത്.

**2. ശമര്യായുടെ സുവിശേഷീകരണം (അപ്പോ. പ്ര. 8:4–17)**

സ്തെഫാനോസ് കഴിഞ്ഞാൽ രണ്ടാമനായ ഫിലിപ്പോസ് ശെമ്മാശ്ശൻ ശമര്യാപട്ടണത്തിൽ ചെന്ന് ക്രിസ്തുവിനെപ്പറ്റി പ്രസംഗിക്കുകയും അതുകേട്ട് ധാരാളം പേർ സഭയിൽ ചേരുകയും ചെയ്തു. അദ്ദേഹം അടയാളങ്ങൾ പ്രവർത്തിക്കുകയും, ഭൂതങ്ങളെ പുറത്താക്കുകയും, രോഗികളെ സുഖപ്പെടുത്തുകയും ചെയ്തതുകണ്ട ഏവർക്കും അതിശയമായി. എന്നാൽ ആ പട്ടണത്തിൽ ആഭിചാരവേല ചെയ്തും മാന്ത്രിക വിദ്യകൾ കാട്ടിയും താൻ മഹാനാണെന്നു നടിച്ച ഒരു മന്ത്രവാദിയുണ്ടായിരുന്നു. തനിയ്ക്ക് ദൈവശക്തിയുണ്ടെന്ന് വാദിച്ച ഇദ്ദേഹത്തിന്റെ പേര് ശിമോൻ (Simon Magus) എന്നായിരുന്നു. ആദിമസഭാപിതാക്കന്മാരായ ഐറേനിയോസിന്റെയും, ജസ്റ്റിൻ മാർട്ടിയറുടെയും ഹിപ്പോലിറ്റസിന്റെയും എപ്പിഫാനിയോസിന്റെയും രചനകളിൽ ഇദ്ദേഹത്തെ ജ്ഞാനമതത്തിന്റെ ഉപജ്ഞാതാവായി ചിത്രീകരിച്ചുകാണുന്നു. അപ്പോക്രിഫൽ ഗ്രന്ഥങ്ങളായ Acts of Peter, Pseudo-Clementines, Epistle to the Apostles എന്നീ ഗ്രന്ഥങ്ങളിലും മാന്ത്രികനായ ഇദ്ദേഹത്തെപ്പറ്റിയുള്ള വർണ്ണനകളുണ്ട്. പക്ഷെ ഫിലിപ്പോസ് ശെമ്മാശ്ശന്റെ പ്രസംഗം കേട്ട് ആ പട്ടണത്തിലെ ശമര്യാക്കാർ മാത്രമല്ല, ഇദ്ദേഹവും സ്നാനമേറ്റ് ഫിലിപ്പോസിനോടു കൂടിച്ചേർന്ന് ഏറെക്കാലം പ്രവർത്തിച്ചു. ശമര്യായിലെ വിവരങ്ങൾ ഗ്രഹിച്ച യറുശലേമിലെ അപ്പോസ്തലന്മാർ പത്രോസിനെയും യോഹന്നാനെയും ശമര്യായിലേക്ക് പറഞ്ഞയച്ചു. വെള്ളത്താലുള്ള സ്നാനം മാത്രം സ്വീകരിച്ച ശമര്യാക്കാരുടെമേൽ അപ്പോസ്തോലന്മാർ കൈവച്ച് പ്രാർത്ഥിച്ചപ്പോൾ അവർക്ക് പരിശുദ്ധാത്മ ദാനം ലഭിച്ചു

(അപ്പോ. പ്ര. 8:15). ഈ ഗ്രന്ഥത്തിന്റെ 19–ാം അധ്യായത്തിൽ എഫേസൂസ് നഗരത്തിലും ഇത്തരമൊരു സംഗതി നടക്കുന്നതായി നാം വായിക്കുന്നുണ്ട് (19:1–5). ചുരുക്കത്തിൽ ആദിമസഭയിൽ സ്നാനവും, പരിശുദ്ധാത്മ ദാനവും രണ്ടവസരങ്ങളിലായി നടന്നതായി നാം കാണുന്നു. അതുപോലെ തന്നെ "ദൈവരാജ്യത്തിന്റെ സുവിശേഷം കേട്ടവർ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനമേറ്റു" എന്നുവായിക്കുമ്പോൾ (അപ്പോ. പ്ര. 8:12) ത്രിത്വനാമത്തിലുള്ള സ്നാനം അന്ന് നിലവിലില്ലായിരുന്നോ എന്നൊരു സംശയമുദിക്കുവാൻ സാധ്യതയുണ്ട്. മഹാനായ ബസേലിയോസ് (Basil of Caesarea) പറയുന്നത് അക്കാലത്ത് "യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനമേറ്റു" എന്നോ "പരിശുദ്ധാത്മാവിൽ സ്നാനമേറ്റു" എന്നോ പറയുമ്പോൾ ത്രിത്വനാമത്തിലുള്ള സ്നാനം (മത്തായി 28:19) അതിൽ തന്നെ തത്വത്തിൽ അന്തർലീനമായിരിക്കുന്നു എന്നാണ്.

**3. പരിശുദ്ധാത്മാവിനെ ലഭിക്കുവാൻ കൈക്കൂലി കൊടുക്കുന്ന ശീമോൻ (8:18–25)**

രസകരമായ ഒരു സംഭവം ആഭിചാരകനായ ശീമോന്റെ ഗൂഢതന്ത്രം വെളിവാക്കുന്നു. അപ്പോസ്തോലന്മാരിൽക്കൂടെ പരിശുദ്ധാത്മകൃപയിൽ നടക്കുന്ന അത്ഭുതങ്ങളും അടയാളങ്ങളും കണ്ട ശീമോൻ പത്രോസിനും യോഹന്നാനും കൈക്കൂലി നൽകി ഇപ്രകാരം പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങൾ നടത്തുവാനുള്ള ശക്തി ലഭിക്കുവാൻ ശ്രമിക്കുന്നു. ശീമോൻ പത്രോസ് അവനെ ശക്തമായി ശാസിയ്ക്കുകയും അവൻ അനുതപിച്ച് പാപമോചനം പ്രാപിയ്ക്കുവാൻ ഗുണദോഷിയ്ക്കുകയും ചെയ്യുന്നു. ആഭിചാരകൻ ഭയന്നുവിറച്ച് അവനുവേണ്ടി പത്രോസ് പ്രാർത്ഥിക്കണമെന്നാവശ്യപ്പെടുന്നു. ഇന്നും പരിശുദ്ധാത്മാവിനെ ഒരു കച്ചവടച്ചരക്കായി വിൽക്കുന്ന "ആത്മീയർ" എന്നവകാശപ്പെടുന്ന പലരും ഉണ്ട്. ഇത് അപ്പോസ്തോലിക സഭ ഒരുകാലത്തും വച്ചുപൊറുപ്പിയ്ക്കുന്ന പ്രവണതയല്ല. ദൈവത്തിന്റെ കൃപാവരങ്ങൾ ഒരിയ്ക്കലും പണം കൊടുത്തു വാങ്ങാമെന്നോ വില്ക്കാമെന്നോ കരുതുന്നവർ "പകയുടെയും അനീതിയുടെയും ബന്ധനത്തിലാണ്" വസിക്കുന്നത് എന്ന തിരുവചനം മറന്നുപോകരുത് (8:23).

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# മീഖാ

മീഖാ എന്നവാക്കിന് 'യഹോവയെപ്പോലെ ആരുള്ളൂ' എന്നാണ് അർത്ഥം. യഹൂദാരാജാക്കന്മാരായ യോഥാം, ആഹാസ് യെഹെസ്കിയാവ് (1:1) എന്നീ രാജാക്കന്മാരുടെ കാലത്ത് (ക്രി. മു. 740–687) പ്രവചനം നടത്തിയിരുന്നുവെന്ന് വ്യക്തം. ആമോസ്, ഹോശേയ, യെശയ്യാവ് എന്നിവരുടെ തുടർച്ചക്കാരനായി മീഖായെ മനസ്സിലാക്കാവുന്നതാണ്. യൊരൊബെയാം II (ക്രി. മു. 784–746) ന്റെ സമൃദ്ധമായ കാലത്തിന്റെ തുടർച്ചയാണ് മീഖായുടെ പ്രവർത്തനകാലം. അതുകൊണ്ടുതന്നെ ക്രി. മു. 8 -ാം ശതകത്തിലെ രാഷ്ട്രീയ, സാമൂഹ്യ മതസാഹചര്യങ്ങളാണ് മീഖായുടെയും പശ്ചാത്തലം. യൊരൊബെയാമിന്റെ കാലം കഴിഞ്ഞതും അശൂരിന്റെ പടിഞ്ഞാറോട്ടുള്ള നീക്കങ്ങളും ക്രി. മു. 731 ൽ അരാമിന്റെ ആസ്ഥാനമായ ദമ്മേശേക് (Damascus) വീണ് ആ രാജ്യത്തിന്റെ സ്വാതന്ത്ര്യം നഷ്ടമായതും അല്പം കൂടെ കഴിഞ്ഞ് (ക്രി. മു. 722) ശമര്യ അശ്ശൂരിന് കീഴിലായതും മീഖായുടെ കാലത്തുതന്നെ. യഹൂദാ രാജ്യത്തെ അശ്ശൂർ കീഴടക്കിയില്ലെങ്കിലും അല്പകാലം യഹൂദായ്ക്കും അശ്ശൂരിന്റെ സാമന്തരാജ്യമാകേണ്ട അവസ്ഥയുണ്ടായി. യെഹെസ്കിയാവിന്റെ അശ്ശൂരിനെതിരെയുള്ള മനോഭാവം സെന്നാകെരീബ് ക്രി. മു. 701 ൽ യഹൂദായെ ആക്രമിക്കുന്നതിന് കാരണമായി. അങ്ങനെയാണ് കുറച്ചു കാലത്തേയ്ക്കെങ്കിലും യഹൂദാ അശ്ശൂരിന് കീഴിൽ വരേണ്ടിവന്നത്.

മീഖായെക്കുറിച്ച് 'മോരസ്ത്യനായ' എന്നവിശേഷണമല്ലാതെ മറ്റൊന്നും ലഭ്യമല്ല. മോരസ്ത്യദേശം യഹൂദാരാജ്യത്തെ യരുശലേമിന് തെക്കുപടിഞ്ഞാറായി സ്ഥിതിചെയ്യുന്ന ഒരു കുന്നിൻചരിവാണ്. യശയ്യാവിനെപ്പോലെ രാജഗൃഹവുമായി ബന്ധമൊന്നുമില്ലാത്ത ഒരു ഗ്രാമീണനായിരുന്നു മീഖാ എന്നുവേണം അനുമാനിക്കുവാൻ. അദ്ദേഹം യരുശലേമിലേയ്ക്കുവന്ന് പ്രവചിക്കുകയായിരുന്നു എന്ന് ചിന്തിക്കുകയാണ് ഉചിതം. തെക്കുതന്നെ ജനിച്ചുവളർന്ന ഗ്രാമീണനായ ഒരു മനുഷ്യൻ അവന്റെ ദേശത്തോടുതന്നെ ദൈവ വചനം അറിയിക്കുകയാണ്. ഗ്രാമീണനാകയാൽ തന്നെ കാര്യങ്ങളെ അദ്ദേഹം നോക്കിക്കാണുന്നത് വ്യത്യസ്തമായിട്ടാണ് എന്ന് പുസ്തകം വായിക്കുമ്പോൾ വ്യക്തമാകും. ഈ കാഴ്ചപ്പാടിലെ വ്യത്യാസം തന്നെയാണ് യരുശലേമിന്റെ നാശത്തേക്കുറിച്ചുള്ള പ്രവചനത്തിൽ (3:9–12) കാണുന്നതും അദ്ദേഹത്തെ സമകാലീനരായ മറ്റു പ്രവാചകന്മാരിൽ നിന്ന് വ്യത്യസ്തനാക്കുന്നതും അദ്ദേഹത്തെ ചിരസ്മരണീയനാക്കുന്നതും (യിരെ. 26:18).

ആമോസ്, ഹോശേയ, യശയ്യാവ് എന്നിവരോടൊപ്പം മീഖായും ചേർന്നുകൊണ്ട് യഥാർത്ഥ യഹോവാരാധന, സാമൂഹ്യ നീതി എന്നിവയെക്കുറിച്ച് പ്രവചിക്കുകയും ദൈവജനത്തിനെതിരെയുള്ള ന്യായവിധിയെക്കുറിച്ചും (1:2–3:12, 6:1–7:7) ദൈവവാഗ്ദാനമായ ക്ഷമയെക്കുറിച്ചും ഭാവിയിലുള്ള വീണ്ടെടുപ്പിന്റെ പ്രത്യാശയെക്കുറിച്ചും പ്രബോധിക്കുകയും ചെയ്യുന്നു. 4:1–5:15 വരെയുള്ള ഭാഗങ്ങൾ പ്രവാസാനന്തര കാലത്ത് വികസിപ്പിച്ചതും സംശോധന ചെയ്തതും ആയ ഭാഗമാണ്. പുനരെടുക്കപ്പെട്ട യരുശലേമിന്റെ ചിത്രവും (7:8–20) പ്രവാസാനന്തര കാലഘട്ടിൽ നിന്നുള്ളതുതന്നെ.

ഏഴ് അദ്ധ്യായങ്ങളുള്ള ഈ പുസ്തകത്തെ താഴെ കൊടുക്കും പ്രകാരം വിഭജിക്കാം

1. യിസ്രായേലിനും യഹൂദായ്ക്കുമെതിരെയുള്ള ദൈവത്തിന്റെ ന്യായവിധി (1:1–16)
2. സമൂഹത്തിലെ ഉന്നതരുടെ അനീതിയും കുറ്റവും (2:1–3:12)
3. ദൈവ കരുണയുടെ വിജയം (4:1–5:14)
4. നന്ദികേടിന് ദൈവം യിസ്രായേലിനു നൽകുന്ന ശിക്ഷ (6:1–16)
5. ഒരുശേഷിപ്പ് ദൈവത്തിൽ നിന്ന് കരുണ പ്രാപിക്കും.



1st Death Anniversary 23/1 /2023

# Annamma Varghese



Your life was a blessing ,
Your memory a treasure ,
You are loved beyond words,
And missed beyond measure.

"Her children rise up and call her blessed;
Her husband also, and he praises her:
Many women have done excellently,
But you surpass them all."
Proverbs 31: 28-31

*Your loving husband* **Joy Varghese,**

**Lijee Philip- Daughter**
**Biji George Varghese - Son (USA),**
**Dr. Suji Mathew -Daughter (USA).**

*Son-in-law:*
**Darrel Philip, Dr. Tom Mathew**
**Daughter-in-law: Julie Varghese**

*Grandchildren:*
**Micah, Mark, Nicholas, Ria, Samaya, Kai**

# "ഇതിലും ഭേദം എന്നെ കൊല്ലുന്നതായിരുന്നു

മനഃപൂർവ്വം

28

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

*"ഇതിലും ഭേദം എന്നെ കൊല്ലുന്നതായിരുന്നു.* എന്റെ സഹോദരങ്ങളുടെ മുമ്പിൽ പോലും ഞാൻ ഇന്ന് മോശപ്പെട്ടവളാണ്. എന്റെ ഭർത്താവ് എന്നെ ചേർത്തു നിർത്തി ആശ്വസിപ്പിക്കുന്നതു കൊണ്ട് മാത്രമാണ് ഞാൻ ജീവിച്ചിരിക്കുന്നത്" നാൽപതുകളിൽ എത്തി നിൽക്കുന്ന വീട്ടമ്മ വലിയ വേദനയിലും നിരാശയിലുമാണ് ഭർത്താവ് വിദേശത്തായതിനാൽ രണ്ട് ചെറിയ കുട്ടികളുമായി ജീവിക്കുന്ന അവരുടെ വീട്ടിലേക്ക് സമീപവാസികൾ മുഴുവൻ തങ്ങളുടെ നിരീക്ഷണ ക്യാമറകൾ ഇരുപത്തി നാലുമണിക്കൂറുകളും തുറന്നു വെച്ചിരിക്കുകയാണ്. നാട്ടിലെ ഒരു ക്ലബിന്റെ ക്രിസ്തുമസ്-ന്യൂഇയർ പിരിവിനു ചെന്ന ചില മാന്യൻമാരെ പിണക്കിവിട്ടതിൽ നിന്നാണ് സംഭവങ്ങളുടെ തുടക്കം. മാന്യമല്ലാത്ത രീതിയിൽ തന്നോട് അടുപ്പം കൂടാൻ ശ്രമിച്ച ചില പ്രധാന ദിവ്യന്മാർ ആ പിരിവ് സംഘത്തിന്റെ കൂടെയുണ്ടായിരുന്നു. അവരുടെ പ്രതികാരം ഈ രീതിയിൽ ആകുമെന്ന് വിചാരിച്ചില്ല. "ആ വീട്ടിൽ ആരൊക്കെയോ വന്നുപോകുന്നു, സ്ക്കൂട്ടറിൽ കയറി എവിടേയ്ക്കോ പോകുന്നു, അസമയത്ത് മുന്തിയ കാറിൽ വീട്ടിൽ കൊണ്ടുവന്ന് ആരോ ഡ്രോപ്പ് ചെയ്യുന്നു. ഇങ്ങനെയൊക്കെ മാന്യൻമാർ താമസിക്കുന്ന നമ്മുടെ വാർഡിൽ ആകാമോ" എന്നിങ്ങനെ ദുസ്സൂചനകൾ വെച്ച പോസ്റ്റുകളും കമന്റുകളും വാർഡിന്റെ വാട്ട്സാപ്പ് ഗ്രൂപ്പിൽ വന്നു തുടങ്ങിയതോടെ ഗ്രൂപ്പ് "അഡ്മിൻ ഒൺലി" ആക്കി വാർഡ് മെമ്പർ തലയൂരി പക്ഷേ അതോടെ കുശുകുശുപ്പുകൾ കൂടുതൽ സജീവമായി ചെറിയ ഒരു പിണക്കത്തിന്റെ പേരിൽ വർഷങ്ങളായി വീട്ടിൽ കയറാതിരുന്ന മൂത്ത സഹോദരൻ ഒരു ദിവസം ക്ഷുഭിതനായി വീട്ടിലെത്തിയപ്പോഴാണ് അവർക്ക് കാര്യങ്ങളുടെ കിടപ്പ് പിടികിട്ടിയത്. ഓരോരോ സ്ഥലങ്ങളിൽ ഒഴിവാക്കപ്പെടുകയും ചെയ്യുന്നതിന്റെ പിന്നിലെ രഹസ്യം ആ ആളുകളുടെ വായിൽ നിന്നും വയർ നിറയെ കേട്ടു. എന്താണ് മറുപടി പറയേണ്ടത് എന്നുപോലും അറിയാതെ സ്തബ്ധയായി നിന്ന അവളോട് "എന്താ നാവിറങ്ങിപ്പോയോ"? തോന്ന്യാസം നടന്നാൽ ആരും അറിയില്ല എന്നു കരുതിയോ? എനിക്കിനി ഇങ്ങനെ ഒരു സഹോദരി ഇല്ല എന്നൊക്കെ ആക്രോശിച്ച് അയാൾ പോയി. വിദേശത്തുള്ള ഭർത്താവിന്റെ ചെവിയിലും ഇതിനകം ഈ വാർത്ത എത്തിയിരുന്നു. ആകെ തളർന്നു പോയ അയാൾ എമർജൻസി ലീവ് സംഘടിപ്പിച്ച് വീട്ടിലെത്തി. സുഖത്തിലും ദുഃഖത്തിലും എല്ലാം കഴിഞ്ഞ 15 വർഷമായി തന്നോട് ചേർന്നു നിന്ന തന്റെ പ്രിയപ്പെട്ടവളുടെ വിശ്വസ്തതയിൽ അയാൾക്ക് ഒരു സംശയവും ഉണ്ടായില്ല എന്നു മാത്രമല്ല. അവളെ ആശ്വസിപ്പിക്കുകയും പിന്തുണയ്ക്കുകയും ചെയ്തു. ആ ചേർത്തു നിർത്തൽ ഒരു കുളിർ മഴ പോലെ അവൾക്ക് ആശ്വാസമായി.

അപവാദ പ്രചാരണവും പരദൂഷണവും നടത്താനുള്ള വാസന മനുഷ്യൻ എന്ന ജീവിയുടെ സഹജ സ്വഭാവമാണ് എന്ന് യുവാൽ നോഹ ഹരാരി എന്ന നരവംശ പണ്ഡിതൻ Sapiens : A Brief History of Human kind എന്ന തന്റെ വിഖ്യാത ഗ്രന്ഥത്തിൽ സ്ഥാപിക്കുന്നുണ്ട്.

പ്രാകൃത മനുഷ്യന്റെ ഈ ഭാവങ്ങൾ വിദ്യാഭ്യാസത്തിലും സംസ്കാരത്തിലും ഏറെ മുമ്പോട്ട് പോയിട്ടും നമ്മിൽ നിന്നും വിട്ടു പോകുന്നില്ല എന്നത് ഏറെ സങ്കടകരമാണ് ആത്മീയ മേഖലകളിൽ പ്രവർത്തിക്കുന്നവർ പോലും ഈ വലിയ ചാവുദോഷത്തിൽ നിന്നും വിമുക്തരല്ല എന്നത് നിരാശാജനകമാണ്

അസൂയ, പക എന്നീ അധമവികാരങ്ങളിൽ നിന്നാണ് അപവാദ-പരദൂഷണങ്ങളുടെ ഉൽഭവം. മാനസികമായി നടത്തുന്ന ഒരു കൊലപാതകം തന്നെയാണ് പരദൂഷണ പ്രചാരണം. സോഷ്യൽ മീഡിയയുടെ ഒളിവിടങ്ങളിൽ മറഞ്ഞിരുന്ന് അക്രമിക്കുന്ന ഭീരുക്കളും, സാമൂഹിക വിമർശനം എന്ന പേരിൽ ഹീറോകളാകാൻ ശ്രമിക്കുന്ന അപവാദ ചാനലുകാരും നടത്തുന്നത് നരഹത്യതന്നെയാണ്. ടെക്നോളജി ഉപയോഗപ്പെടുത്തി നടത്തുന്ന ഈ സ്വഭാവഹത്യകൾക്ക് ലൈക്ക് അടിക്കുകയും ഫോർവേർഡ് ചെയ്യുകയും ചെയ്യുന്ന നമ്മൾ ഈ ഹിംസയ്ക്ക് കൂട്ടുപ്രതികൾ ആവുകയാണ് മറ്റൊരാളുടെ വീഴ്ചയിൽ നിഗൂഢമായി സന്തോഷിക്കുകയും പരസ്യമായി അനുകമ്പ പ്രകടിപ്പിക്കുകയും ചെയ്യുന്നത് ഏറ്റു പറയേണ്ട പാപമാണ്.

ഒരു കാര്യം പറയുമ്പോൾ (ഒരു സോഷ്യൽ മീഡിയ പോസ്റ്റ് ഫോർവേർഡ് ചെയ്യുമ്പോൾ) നാലു കാര്യങ്ങൾ ശ്രദ്ധിക്കുക:

1. ഇത് സത്യമാണോ എന്ന് ഞാൻ ഉറപ്പുവരുത്തിയിട്ടുണ്ടോ?
2. ഇത് എല്ലാവരോടും നീതി പുലർത്തുന്നതാണോ?
3. ഇത് ബന്ധങ്ങളെ മെച്ചപ്പെടുത്തുവാൻ സഹായിക്കുമോ?
4. ഇതുമായി ബന്ധപ്പെട്ട എല്ലാവർക്കും ഇത് പ്രയോജനപ്പെടുമോ?

പരദൂഷണങ്ങളുടെ ഉൽഭവത്തിൽ തന്നെ അതിനെ നുള്ളിക്കളയുക, ഒരാളോടുപോലും അത് പങ്കുവയ്ക്കാതിരിക്കുക, പരദൂഷണത്തിന്റെ ഇരകളാകുന്നവരെ ആത്മാർത്ഥമായി ചേർത്തു നിർത്തുക, അപവാദ പ്രചാരകരെ മഹത്വവൽക്കരിക്കാതെ അവരെ ഒറ്റപ്പെടുത്തുക-ഇവയായിരിക്കട്ടെ നമ്മുടെ നവവൽസര തീരുമാനങ്ങൾ.

അപവാദ പ്രചാരണത്തിന്റെ ഏറ്റവും വലിയ ഇര വിശുദ്ധ കന്യകമറിയാം അമ്മയായിരുന്നു എന്ന് പരദൂഷണത്തിന്റെ ഇരകൾ ആയിട്ടുള്ള വിശ്വാസികൾക്ക് വലിയ ആശ്വാസചിന്തയാണ്. അപവാദം പറയാനും, കേട്ടറിഞ്ഞ പരദൂഷണം പ്രചരിപ്പിക്കാതിരിക്കാനും, ഉള്ള വാസനകളിൽ നിന്ന് എന്നെ വിമുക്തനാക്കണമേ, അപവാദങ്ങൾക്ക് ഇരകളായവരെ പിന്തുണയ്ക്കാനും പരദൂഷണ ഉൽപാദക വിപണനക്കാരെ ചെറുക്കാനും ഉള്ള ശക്തി എനിക്കു തരണമേ എന്നുമാകട്ടെ പരിശുദ്ധ അമ്മയുടെ മധ്യസ്ഥതയിലുള്ള നമ്മുടെ പുതുവർഷപ്രാർത്ഥന.



*"Those we love and who have gone before us are always connected by heartstrings into infinity"*







***In Everlasting Memory Of***

***Our Parents***

*K M Varghese (Joy) & Mariam Varghese (Ammini)*

Kadamattu House, Kerala

Sabu, Saju, Vinita, Beena, Sanjanna & Silvia




ഷാഫിജി വർഗ്ഗീസ്
തിരുവല്ല

# നവം

ജനനപ്പെരുന്നാളിന്റെ സന്തോഷത്തിൽ മുങ്ങി നിവർന്ന് പുതിയ വർഷത്തിലേക്ക് പ്രവേശിക്കുന്നത് നമുക്കൊരു പുത്തനുണർവ്വ് തരാറുണ്ട്. 'A good Conscience is a continual Christmas' എന്നാണ് ബെഞ്ചമിൻ ഫ്രാങ്ക്ളിന്റെ അഭിപ്രായം. പിറവി ഒരിയ്ക്കൽ മാത്രം സംഭവിക്കേണ്ട ഒന്നല്ല. വർഷത്തിന്റെ ഓരോ ദിനവും പിറവിയുടെ വെളിച്ചം കൊണ്ടാരംഭിക്കട്ടെ എന്നാശംസിക്കാം.

യഹോവ മോശയ്ക്ക് ഒരു നിർദ്ദേശം നൽകി. നീസാൻ മാസം ആണ്ടിന്റെ ഒന്നാം മാസം ആയിരിക്കേണം (പുറ. 12:2). നമ്മുടെ സഭാകലണ്ടറനുസരിച്ച് പുതുവർഷം ആരംഭിക്കുന്നത് കൂദോശ് ഈത്തോ ഞായറാഴ്ചയാണ്. 'Roman God of Gateway' എന്നറിയപ്പെടുന്ന ജാനസ് ദേവന്റെ പേരിൽ നിന്നാണ് ജനുവരി എന്ന പദത്തിന്റെ ഉത്ഭവം. രണ്ടു തലകളും നാലു കണ്ണുകളുമുള്ള ജാനസ് ദേവന് ഭൂതകാലത്തേക്കും ഭാവിയിലേക്കും ഒരേ സമയം നോക്കിക്കാണുവാൻ കഴിയും. കഴിഞ്ഞുപോയ അനുഭവങ്ങളെ നോക്കി വിലയിരുത്തുക, ഭാവിയിൽ വരുത്താനു ള്ള തിരുത്തലുകൾ വരുത്തുകയും ചെയ്യുക. അതാണ് ജാനസ് സങ്കല്പം. നമ്മൾ അനുകരിക്കേണ്ടതും അതുതന്നെയാണ്. തിരുത്തലുകൾ ആർക്കാണാവശ്യമില്ലാത്തത്? ജീവിതമാകുന്ന നെയ്ത്തു തറിയിലെ പൊട്ടിപ്പോയ ഇഴകൾ കണ്ടെത്തി പരിഹാരം കാണേണ്ടതാണ്.

സുഹൃദ്ബന്ധങ്ങളുടെ പൊട്ടിയ ഇഴകൾ, വയോധികരായ മാതാപിതാക്കളുമായുള്ള അയഞ്ഞു തുടങ്ങിയ ബന്ധം, പിഞ്ചിപ്പോയ ഇടവകജീവിതം, തകർന്ന കുടുംബജീവിതം, കുഞ്ഞുങ്ങളെ ഓമനിക്കാൻ മറന്നവർ, ഒന്നിച്ചു പ്രാർത്ഥിക്കാനും അത്താഴം കഴിക്കാനും സമയം കണ്ടെത്താത്തവർ... അങ്ങിനെ എത്രയെത്ര പൊട്ടിയ ഇഴകൾ!! ഈ ഇഴകളൊക്കെ കേടുപോക്കി മുറുക്കിക്കെട്ടാൻ ഈ പുതുവത്സരത്തിൽ തീരുമാനമെടുത്തു കൂടേ? ഇതിനൊ ക്കെ ദൈവാശ്രയബോധം അനിവാര്യമാണ്. യഹോവയെ കാത്തിരിക്കുന്നവൻ ശക്തിയെ പുതുക്കും (യെശ. 40:3).

വാൾട്ടർ ക്രെയിൻ എന്ന ഇംഗ്ലീഷ് ചിത്രകാരൻ തന്റെ പ്രശസ്തമായ 'Chariots of the Hour' എന്ന ചിത്രത്തിൽ വരച്ചതുപോലെ, കാലം പാഞ്ഞുപോകുന്ന ഒരു രഥമാണ്. മനുഷ്യായുസ്സിന്റെ മണിക്കൂറുകൾ അതുപോലെ ത്വരിതഗതിയിൽ കടന്നു പോകുന്നു. അതുകൊണ്ട് അവരവരുടെ ജീവിത പശ്ചാത്തലം അനുസരിച്ച് പുതുവർഷത്തിൽ തീരുമാനങ്ങൾ എടുക്കേണ്ടതാണ്. അവിടെയും ശ്രദ്ധിക്കേണ്ടത് മുമ്പേ തന്റെ രാജ്യവും നീതിയും അന്വേഷിക്കണം എന്നുള്ളതാണ്. എങ്കിൽ മാത്രമേ ഏതു സംരംഭവും സാർഥകമാകൂ. ദൈവ മഹത്വത്തിനും സമൂഹത്തിനു നന്മ വരുത്തുന്നതുമായ ഒരു ജീവിത ലക്ഷ്യം ഉണ്ടാകട്ടെ. പിന്നിലുള്ളതു മറന്ന് മുമ്പിലുള്ള ലക്ഷ്യത്തിലേക്കോടുവാനാണ് വി. പൗലോസ് ശ്ലീഹാ ഉപദേശിക്കുന്നത്.

ഭൂമിയിൽ ദൈവപ്രസാദമുള്ളവർക്ക് സമാധാനം എന്നാണ് സ്വർഗ്ഗീയ ദൂതഗണം ആശംസിച്ചു മടങ്ങിയത്. ഇന്നെവിടെയാണോ സമാധാനം!. മയക്കുമരുന്നുകൾക്കും ലഹരിക്കും അടിമകളായ കുട്ടികളും യുവാക്കളും നിറഞ്ഞ സംസ്ഥാനം, മദ്യം വിറ്റു ഭരണം നടത്തുന്ന ഒരു സർക്കാർ. ഫിഫാ കപ്പിന്റെ ആരവത്തിലും ഉക്രൈൻ ഇന്നും നീറിപ്പുകയുന്നതു നാം കാണാതെ പോകരുത്. നീതി നിഷേധത്തിനെതിരെ ക്രിസ്ത്യൻ വൈദികരുൾപ്പെടെ നടത്തിയ 140 ദിവസങ്ങൾ നീണ്ടു നിന്ന പ്രതിഷേധങ്ങൾക്ക് ഒരു വിജയ സമാപ്തി കണ്ടതിൽ നമുക്കാശ്വസിക്കാം. സ്ത്രീകൾക്കും കുട്ടികൾക്കും എതിരെയുള്ള അതിക്രമങ്ങൾ വർഷം തോറും ക്രമാതീതമായി ഉയരുന്നു. 40 ശതമാനം അഭ്യസ്തവിദ്യരും തൊഴിൽ രഹിതരാണ്. കേരളം ക്രമേണ ഒരു വൃദ്ധസദനം മാത്രമായിക്കൊണ്ടിരിക്കുന്നു എന്നു പണ്ഡിതലോകം. എല്ലാറ്റിനും പുറമെ ആത്മഹത്യ മുനമ്പെന്ന സ്ഥാനവും. ഇങ്ങനെയുള്ള ഒരു ലോകത്ത് വിവാഹം വേണ്ട, കുട്ടികളും വേണ്ട എന്നൊക്കെ തീരുമാനമെടുക്കുന്ന യുവാക്കളുടെ എണ്ണം കൂടിവരുന്നുണ്ട്. ഇവിടെ എന്തുപദേശം നൽകും!'.

അമ്മയ്ക്കുവേണ്ടി, കൊച്ചുമക്കൾക്കുവേണ്ടി, കിളികൾക്കുവേണ്ടി, നല്ല നാളേയ്ക്കുവേണ്ടി ഒരു തൈ നടാമെന്നാണ് പരിസ്ഥിതി സ്നേഹിയായ സുഗതകുമാരി ടീച്ചർ പാടി കടന്നുപോയത്. പുതുവൽസര ദിനത്തിൽ അതും കരണീയം തന്നെ.

എന്നാൽ ന്യൂഇയറിൽ ഏവരും കൊതിക്കുന്ന ഒരനുഗ്രഹം സംഖ്യാപുസ്തകം 6:24-26 വാക്യങ്ങളിൽ കാണുന്നു.

'യഹോവ നിന്നെ അനുഗ്രഹിക്കുമാറാകട്ടെ; യഹോവ തിരുമുഖം നിന്റെമേൽ പ്രകാശിപ്പിച്ച് നിന്നോടു കൃപയുള്ളവനാകട്ടെ, യഹോവ തിരുമുഖം നിന്റെ മേൽ ഉയർത്തി സമാധാനം നൽകുമാറാകട്ടെ.'

ഇതിനുമീതെ എന്തനുഗ്രഹമാണു നാം കാംക്ഷിക്കേണ്ടത്?

# യേശുക്രിസ്തുവിന്റെ വംശാവലിയിൽ സ്ഥാനം പിടിച്ച മോവാബ്യ സ്ത്രീ – രൂത്ത്



"നിന്നെ വിട്ടുപിരിവാനും. നിന്റെ കൂടെ വരാതെ മടങ്ങിപ്പോകുവാനും എന്നോടു പറയരുതേ. നീ പോകുന്നേടത്തു ഞാനും പോരും. നീ പാർക്കുന്നേടത്തു ഞാനും പാർക്കും. നിന്റെ ജനം എന്റെ ജനം, നിന്റെ ദൈവം എന്റെ ദൈവം. നീ മരിക്കുന്നേടത്തു ഞാനും മരിച്ചു അടക്കപ്പെടും. മരണത്താലല്ലാതെ ഞാൻ നിന്നെ വിട്ടു പിരിഞ്ഞാൽ യഹോവ തക്കവണ്ണവും അധികവും എന്നോടു ചെയ്യുമാറാകട്ടെ. രൂത്ത 1:16,17)

മനുഷ്യബന്ധങ്ങളിൽ ഏറ്റവും അധികം ഉരസലുകൾ ഉണ്ടാകാറുള്ള ഒരു ബന്ധമാണ് അമ്മാവിയമ്മയും മരുമകളും തമ്മിലുള്ളത്. അതിനൊരു തിരുത്താണ് രൂത്തിന്റെ പുസ്തകത്തിൽ നാം കാണുന്നത്. ജീവിതത്തിൽ പ്രതിസന്ധികളെ നേരിടേണ്ടിവരുമ്പോൾ ഓടി ഒളിക്കുവാനുള്ള മനുഷ്യസ്വഭാവം പലപ്പോഴും അധികം ഭവിഷ്യത്തുകളിൽ കൊണ്ടെത്തിക്കുകയാണ് പതിവ്, അതിനുപകരം പ്രതിസന്ധികളെ നേരിടുവാനായി ദൈവത്തിൽ ആശ്രയിച്ച് ദൈവികമൂല്യങ്ങളെ ബലിയർപ്പിക്കാതെ ശക്തമായി മുമ്പോട്ടു പോകുമെങ്കിൽ അവയെ നേരിടാനുള്ള ശക്തി ലഭിക്കും എന്ന് രൂത്ത് തന്റെ ജീവിതത്തിൽ കൂടി നമുക്കു കാണിച്ചു തരുന്നു. സത്യദൈവത്തെ അറിയാത്ത അന്യദൈവങ്ങളെ ആരാധിച്ചിരുന്ന മോവാബ് ദേശത്തു നിന്നാണ് അവൾ കടന്നുവന്നത്. ജാതിഭ്രഷ്ട് കല്പിക്കുന്ന ഒരുജന വിഭാഗത്തിൽ നിന്നും വന്ന് അവൾ യിസ്രായേലിന്റെ ദൈവമായ യഹോവയെ അറിഞ്ഞ് ആരാധിക്കാൻ തുടങ്ങി. വീണ്ടെടുപ്പിന്റെ ഒരു പ്രധാനപ്പെട്ട അവസ്ഥ. കാഴ്ചവെക്കുന്നതാണ് ഈ പുസ്തകത്തിന്റെ പ്രഥമ ഉദ്ദേശം. വീണ്ടെടുപ്പ് ഒരു വിമോചകനിൽ കൂടി മാത്രമെ സാദ്ധ്യമാകയുള്ളു. ആവിമോചകന്റെ ഒരു യഥാർത്ഥ ചിത്രം ബോവസിൽ നാം കാണുന്നു. ന്യായാധിപന്മാരുടെ ഭരണകാലത്ത് യഹൂദ്യയിലെ ബേത്‌ലഹേമിൽ ക്ഷാമം ഉണ്ടായി. എലിമെലെക്ക് തന്റെ ഭാര്യ നവോമിയോടും മക്കളായ മഹ്ലോൻ, കില്യോൻ എന്നിവരോടൊപ്പം യിസ്രായേല്യർക്കു വിലക്കുള്ള മോവാബ് ദേശത്തു പരദേശിയായി പാർപ്പാൻ പോയി. അധികം താമസിയാതെ എലിമേലെക്ക് മരിച്ചു. മക്കൾ മോവാബ്യ സ്ത്രീകളെ ഒപ്പം, വിവാഹം കഴിച്ചു. 10 വർഷം കഴിഞ്ഞപ്പോൾ രണ്ടു മക്കളും മരിച്ചു. വിധവകളായ മൂന്നു സ്ത്രീകൾ ഒരു വിദേശ രാജ്യതത്ത് തനിച്ചാകുന്നു. യഹോവ തന്റെ ജനത്തെ സന്ദർശിച്ചു ആഹാരം കൊടുത്ത കാര്യം നവോമി കെട്ടിട്ടു മോവാബ് ദേശം വിട്ടു മടങ്ങിപ്പോകുവാൻ തന്റെ മരുമക്കളോടു കൂടി തീരുമാനിച്ചു. നവോമി തന്റെ മരുമക്കളോടു തങ്ങളുടെ ഭവനങ്ങളിലേക്കു തിരിച്ചുപോകുവാൻ നിർദ്ദേശിച്ചു. അവരെ ചുംബിച്ചു. അവർ ഉച്ചത്തിൽ കരഞ്ഞു. അവർ അവളോട് ഞങ്ങളും നിന്നോടുകൂടെ നിന്റെ ജനത്തിന്റെ അടുക്കൽ പോരുന്നു എന്നു പറഞ്ഞു. അതിനു നവോമി മറുപടി പറഞ്ഞത് എന്റെ മക്കളേ, നിങ്ങൾ മടങ്ങിപ്പൊയ്ക്കൊൾവീൻ. എന്തിനു എന്നോടുകൂടെ പോരുന്നു. എന്റെ മക്കളേ, യഹോവയുടെ കൈ എനിക്കു വിരോധമായിപുറപ്പെട്ടിരിക്കയാൽ നിങ്ങളെ വിചാരിച്ചും ഞാൻ വളരെ വ്യസനിക്കുന്നു. ഓർപ്പാ അമ്മാവിയമ്മയെ ചുംബിച്ച് പരിഞ്ഞു. Ruth അവളോടുപറ്റി പറ്റി നിന്നു. നിന്റെ സഹോദരിയുടെ പിന്നാലെ നീയും പൊയ്ക്കൊൾക എന്നു നവോമി പറഞ്ഞു. രൂത്തിന്റെ മറുപടി ഇപ്രകാരം ആയിരുന്നു. "നിന്നെ വിട്ടുപിരിയാനും നിന്റെ കൂടെ വരാതെ മടങ്ങിപ്പോകാനും എന്നോടു പറയരുതേ. നീ പോകുന്നേടത്തു ഞാൻ പോരും, നീ പാർക്കുന്നേടത്തു ഞാനും പാർക്കും. നിന്റെ ജനം എന്റെ ജനം. നിന്റെ ദൈവം. എന്റെ ദൈവം നീ മരിക്കുന്നേടത്തു ഞാനും മരിച്ചു അടക്കപ്പെടും. മരണത്താലല്ലാതെ ഞാൻ നിന്നെ വിട്ടുപിരിഞ്ഞാൽ യഹോവ തക്കവണ്ണവും അധികം എന്നോടു ചെയ്യുമാറാകട്ടെ എന്നു പറഞ്ഞു". അങ്ങനെ രണ്ടുപേരും ബേദ്‌ലഹേമിൽ വരെ നടന്നു അവിടെയെത്തി.

ദൈവജനം ദൈവത്തിൽ നിന്ന് അകന്നു പോയാൽ ഉണ്ടാകുന്ന നാശവും ദൈവത്തിങ്കലേക്കു തിരിഞ്ഞുവന്നാൽ ഉണ്ടാകുന്ന അനുഗ്രഹവുമാണ് ഇവിടെ കാണുന്നത്. അപ്പത്തിന്റെ നാടായ ബേത്‌ലഹേമിൽ ക്ഷാമമുണ്ടായപ്പോൾ ശപിക്കപ്പെട്ട നാടായ മോവാബിലേക്കു പരദേശിയായി പോയിട്ട് എല്ലാം നഷ്ടപ്പെട്ടപ്പോൾ ദൈവസന്നിധിയിലേക്കു തിരിച്ചു വരാനുള്ള ബോധം നവോമിക്ക് ഉണ്ടായി. അനുതാപഹൃദയം ഉണ്ടെങ്കിൽ എല്ലാ പാപവും മായിക്കപ്പെടും.

ഓർപ്പ തന്റെ ജനനത്തിന്റെയും ദേവന്മാരുടെയും അടുത്തേക്ക് മടങ്ങിപ്പോകാൻ തീരുമാനിച്ചു. ദൈവത്തെ അറിയാത്തവളായി തന്റെ പഴയ അനുഭവത്തിലേക്കു തന്നെ ഓർപ്പ മടങ്ങി. ജീവിത യാഥാർത്ഥ്യങ്ങളെപ്പറ്റിയുള്ള ചിന്ത അവളെ അതിനു പ്രേരിപ്പിക്കുന്നു. ഓർപ്പ നല്ലവളും ദയാവതിയുമായിരുന്നു. യഥാർത്ഥ വിശ്വാസിയാകാതെ കുറെ ദൂരം യാത്ര ചെയ്യാൻ കഴിയുമെന്നു ഓർപ്പയുടെ അനുഭവം തെളിയിക്കുന്നു. സ്വർഗ്ഗരാജ്യത്തിൽ നിന്നും അവൾ അകന്നവളല്ലായിരുന്നു. വിശ്വാസത്തിന് ആഴമില്ലാത്തതിനാൽ അതിൽ പ്രവേശിക്കാൻ കഴിഞ്ഞില്ല ഓർപ്പ കനാനിന്റെ അനുഭവത്തിൽ നിന്നും മോവാബിന്റെ അനുഭവത്തിലേക്കു മടങ്ങുകയാണ്. ബുദ്ധിഹീനമായ തീരുമാനം എന്നു നമുക്ക് വിലയിരുത്താം. രൂത്തിനെപോലെ അവൾക്കും കനാനിൽ കടക്കാൻ കഴിയുമായിരുന്നു. ഒരു അന്തിമ തീരുമാനം എടുക്കേണ്ടി വന്നപ്പോൾ അവൾ പിന്മാറി. ഫലമോ വേദപുസ്തകതാളുകളിൽ നിന്നും കനാൻ നാടിന്റെ സമൃദ്ധിയിൽ നിന്നും മാത്രമല്ല, ദൈവരാജ്യത്തിന്റെ അവകാശത്തിൽ നിന്നുപോലും അവൾ അകന്നുകഴിഞ്ഞു. അതിൽ പിന്നെ നാം ഒരിക്കലും ഓർപ്പയെപറ്റി കേട്ടിട്ടില്ല. ഓർപ്പ, നവോമിയെ ചുംബിച്ചു പിരിഞ്ഞു. ആ ചുംബനം ഒരു വഞ്ചനയുടെ ദൃഷ്ടാന്തമാണ്.

പക്ഷെ രൂത്ത് നവോമിയോടു പറ്റിച്ചേർന്നു നിന്നു. പറ്റി നി ൽക്കൽ നിരുപാധികമായിരുന്നു. രൂത്ത് തന്റെ സ്നേഹത്തിന്റെ ആഴം മാത്രമല്ല വിശ്വാസത്തിന്റെ ആധിക്യം കൂടി കാണിക്കയാണ്. യിസ്രായേലിന്റെ ദൈവത്തെപ്പറ്റി അവൾ മനസിലാക്കി. രൂത്തിന്റെ ഹൃദയം ഉറച്ചിരുന്നു. കഷ്ടപ്പാടുകളോ, തിരസ്ക്കരണമോ അനിശ്ചിതാവസ്ഥയോ അതിജീവിച്ച് രൂത്ത് യിസ്രായേലിന്റെ ദൈവത്തെയും ബേത്‌ലഹേമിന്റെ അനുഭവത്തെയും ആലിംഗനം ചെയ്യുവാൻ തീരുമാനിച്ചു. ആ ദൈവത്തിൽ ആശ്രയിക്കുവാൻ അവൾ വെമ്പൽകൊണ്ടു അവളുടെ തീരുമാനം ഉറപ്പുള്ളതായിരുന്നു. അത് നിത്യതയിലേക്കു




പുതുപ്പള്ളി നിലയ്ക്കൽ പള്ളി യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 18 12 2022 ഞായറാഴ്ച സംഘടിപ്പിച്ച ലഹരിവിരുദ്ധ ബോധവത്ക്കരണ ക്ലാസ്സിൽ ശ്രീ ഋഷിരാജ് സിങ്ങ് ഐ.പി.എസ് നടത്തിയ പ്രസംഗം

തയ്യാറാക്കിയത്:
**ലിസ നൈനാൻ പെരുവേലിൽ**



# ലഹരിക്കെതിരെ പോരാടാം

എല്ലാവരേയും അഭിസംബോധന ചെയ്തുകൊണ്ടു ശ്രീ ഋഷിരാജ് സിങ്ങ് തന്റെ പ്രസംഗം ആരംഭിച്ചു. താൻ 3 വർഷം എക്സൈസ് കമ്മിഷണറായിരുന്നു. ലഹരി വസ്തുക്കളെപ്പറ്റി കൂടുതലായി മനസ്സിലാക്കിയത് ഈ കാലത്താണ്. കഴിഞ്ഞ അഞ്ച് വർഷത്തിൽ 1700 വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ഈ വസ്തുതയെ സംബന്ധിച്ചു സംസാരിച്ചിട്ടുണ്ട്. ഈ കാലയളവിൽ ഒരു പുസ്തകവും പ്രസിദ്ധീകരിച്ചു, "വൈകും മുമ്പേ". ഒരു വർഷത്തിൽ തന്നെ അഞ്ച് എഡിഷൻ പ്രസിദ്ധീകരിച്ചു. കഞ്ചാവ്, MDMA കൂടാതെ പുകയിലെ സാധനങ്ങളും ലഹരി വസ്തുക്കളിൽ ഉൾപ്പെടുന്നു. കുട്ടികൾ ആദ്യ പടിയായി ലഹരി വസ്തുക്കളുടെ ഉപയോഗം തുടങ്ങുന്നത് പുകയില വസ്തുക്കളിൽ കൂടിയാണ്. അവരുടെ സ്ക്കൂൾ, കോളേജിന്റെ 500 മീറ്റർ ചുറ്റളവിൽ ഇവയുടെ ഒക്കെ വില്പന നടക്കുന്നുണ്ട്. കേരളത്തെ ലഹരി വിമുക്തമാക്കേണ്ടതിന്റെ ആദ്യപടിയായി നമ്മൾ ചെയ്യേണ്ടത് പുകയില സാധനങ്ങളുടെ വില്പന നിർത്തുക എന്നതാണ്. കേരളത്തിൽ ഒരു തരത്തിലുള്ള ലഹരി വസ്തുക്കളുടെയും ഉല്പാദനമില്ല. കേരളത്തിൽ ഇവയെല്ലാം എത്തുന്നത് അന്യ സംസ്ഥാനങ്ങളിൽ നിന്ന് റെയിൽവേ മാർഗ്ഗമോ റോഡ് മാർഗ്ഗമോ ആണ്. 53 ലക്ഷം അന്യസംസ്ഥാന തൊഴിലാളികൾ അവരുടെ ഉപയോഗത്തിനുവേണ്ടി ഈ വസ്തുക്കൾ കൊണ്ടുവരുന്നുണ്ട്. എക്സൈസ് കമ്മിഷണറായിരുന്ന സമയത്ത് ഈ വസ്തുക്കൾ എല്ലാം പിടിക്കുകയും സ്റ്റേഷന്റെ അടുത്ത് രാത്രിയിൽ കത്തിക്കുകയും ചെയ്തിരുന്നു.

എന്തുകൊണ്ടാണ് കുട്ടികൾ ലഹരി വസ്തുക്കളുടെ ഉപയോഗം തുടങ്ങുന്നത് എന്ന് പരിശോധിക്കാം.

1. ആകാംക്ഷയുടെ പുറത്താണ് കുട്ടികൾ ഇവ കഴിക്കുവാൻ തുടങ്ങുന്നത്. കുട്ടികളോട് സൺഡേ സ്ക്കൂളിൽ ഒക്കെ വരുമ്പോൾ അദ്ധ്യാപകർ പറയണം "മക്കളെ, ലഹരി വസ്തുക്കളോ, പുകയില സാധനങ്ങളോ ഒരു തമാശയ്ക്കു വേണ്ടിയായാലും നമ്മൾ കഴിക്കാൻ പാടില്ല".

2. രണ്ടാമത്തെ കാരണം കുട്ടികൾ അവരുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ചിലപ്പോൾ ലഹരി വസ്തുക്കൾ കഴിക്കുവാൻ നിർബന്ധിതരാകുന്നു. അതുകൊണ്ട് അമ്മമാർ കുട്ടികളോട് 10 മിനിറ്റെങ്കിലും സംസാരിക്കണം.

3. മാതാപിതാക്കൾ കുട്ടികളുടെ മേൽ A+ ഗ്രേഡിന്റെയും 90% മാർക്കിന്റെയും ഭയം ഉണ്ടാക്കി കൊണ്ടിരിക്കുന്നു. ഇതൊരു വലിയ അപകടത്തിലേക്കു കുട്ടികളെ നടത്തുന്നു. കുട്ടികളെ അവരുടെ കഴിവിനനുസരിച്ച് പഠിക്കാൻ വിടുക.

കുട്ടികൾക്ക് താങ്ങുവാൻ പറ്റാത്ത Stress അല്ലെങ്കിൽ പിരിമുറുക്കം ഉള്ളപ്പോഴാണ് അവർ ലഹരി മരുന്നിന്റെ ഉപയോഗിത്തിലേക്ക് കടക്കുന്നത്. പണ്ട് മാതാപിതാക്കളും കുട്ടികളും കൂടി ഒരുമിച്ചിരുന്നായിരുന്നു രാത്രിയിൽ അത്താഴം കഴിച്ചിരുന്നത്. എല്ലാ കുട്ടികൾക്കും പല പ്രശ്നങ്ങൾ കാണും. അതുകൊണ്ട് ഈ സമയത്ത് അവരുമായി സംസാരിച്ച് അവരുടെ പ്രശ്നങ്ങൾ പരിഹരിക്കണം.

4. മാതാപിതാക്കൾ വീട്ടിൽ നല്ല ഒരു അന്തരീക്ഷം ഉണ്ടാക്കുക. പണ്ടൊക്കെ കുട്ടികൾ സ്ക്കൂളിൽ നിന്ന് വരുമ്പോൾ അമ്മമാർ അവരെ കെട്ടിപ്പിടിക്കുമായിരുന്നു. ഇപ്പോൾ അവയെല്ലാം വിസ്മൃതമായിരിക്കുന്നു. 38 വർഷത്തെ പോലീസ് ജീവിതത്തിൽ നിരവധി കുറ്റവാളികളെ കണ്ടിട്ടുണ്ട്. അവർ പോലീസുകാരുടെ മക്കളോ ഡോക്ടറുമാരുടെ മക്കളോ എൻജിനീയറുമാരുടെ മക്കളോ ഒക്കെ ആയിരിക്കും. പക്ഷെ ഒരു അദ്ധ്യാപകരുടെ മക്കളും കുറ്റവാളികളായി ഞാൻ കണ്ടിട്ടില്ല. അവർ നല്ല ഒരു സാഹചര്യം അവരുടെ വീട്ടിൽ ഉണ്ടാക്കുന്നുണ്ട്. ഇപ്പോൾ ഒരു കുട്ടി ലഹരിയുടെ അടിമത്വത്തിൽ പെട്ടുപോയി എന്നു വിചാരിക്കുക. ഇതിനെ എങ്ങനെ പരിഹരിക്കാം എന്നു നോക്കാം.

ആദ്യമായി എല്ലാ ജില്ലകളിലും സർക്കാർ ഡി അഡിക്ഷൻ സെന്ററുകൾ സ്താപിച്ചു. അവിടെ കുട്ടികളുമായി, പോയി. കിടത്തി ചികിത്സിക്കുക. രണ്ടാമതായി, കുട്ടി പിന്നെയും ലഹരി ഉപയോഗിക്കാൻ തുടങ്ങി എന്നു വിചാരിക്കുക. കൗൺസലിംഗോ മറ്റോ നടത്തുക. കുട്ടികൾ അവരുടെ ജീവിതത്തിലെ പ്രശ്നങ്ങൾ മറക്കുവാൻ വേണ്ടിയാണ് ലഹരി വസ്തുക്കൾ ഉപയോഗിച്ചു തുടങ്ങുന്നത്. അവയുടെ കാരണങ്ങൾ കണ്ടുപിടിക്കാൻ ഒരു കൗൺസലർക്കു കഴിയും.

**അഞ്ചു തരത്തിലാണ് ലഹരി വസ്തുക്കളുടെ ഉപയോഗം കുറ്റകരമാകുന്നത്.**

1. ഉല്പാദനം, 2. ഉപയോഗം, 3. വില്പന, 4. വിതരണം, 5. പ്രേരണ

**അഞ്ച് ഘടകങ്ങളുണ്ട് ഇവയുടെ ഉപയോഗത്തിന്**

1. തമാശയായി എവിടെ നിന്നോ കഴിച്ചു, 2. ഇഷ്ടപ്പെട്ടു ഇനിയും വേണം, 3. എല്ലാ ദിവസവും വേണം, 4. കിട്ടിയില്ലെങ്കിൽ വെപ്രാളം ഉണ്ടാക്കുന്നു, 5. അടിമയായി മാറികഴിഞ്ഞു.

അമേരിക്കയിലൊക്കെ കഞ്ചാവ് സ്വന്തമായി കൃഷി ചെയ്യാം. അവിടുത്തെ അവസ്ഥ ഇവിടുത്തേക്കാളും ശോചനീയമാണ്. 65,000 കുട്ടികൾ ഇന്ത്യ രാജ്യത്തിൽ ലഹരി വസ്തുക്കളുടെ ഉപയോഗം മൂലം ഓടിപോകുന്നു. 12,000 ആത്മഹത്യ ഇന്ത്യയിൽ എല്ലാ വർഷവും ഇതു മൂലം നടക്കുന്നു. ഈ സാഹചര്യത്തിൽ എല്ലാ മാതാപിതാക്കളും കുട്ടികളെ വളർത്തുന്നതിൽ ഇപ്പോഴത്തെക്കാളും കൂടുതൽ ശ്രദ്ധ നൽകേണ്ടിയിരിക്കുന്നു. അതിനാൽ ലഹരി വിമുക്തമായ ഒരു നല്ല തലമുറയെ നമുക്ക് വാർത്തെടുക്കാം. ○

---

നയിക്കുന്നതായിരുന്നു അതിന്റെ ഫലമോ, പുതിയ നിയമത്തിന്റെ ആദ്യത്തെ ആദ്ധ്യായത്തിൽ തന്നെ (വി. മത്തായി 1:5) യേശുക്രിസ്തുവിന്റെ വംശാവലിയിൽ രൂത്തിന്റെ പേർ ഇടം നേടി.

സ്വന്തം കുടുംബത്തിന്റ സന്തോഷത്തിനു വേണ്ടി ഇന്ന് മാതാപിതാക്കളെ നോക്കാതിരിക്കുകയോ, വൃദ്ധമന്ദിരങ്ങളിലാക്കുകയോ ചെയ്യുന്ന മക്കൾക്ക് രൂത്തിന്റെ പ്രവർത്തന രീതി ഒരു പാഠമാകട്ടെയെന്നു ആശംസിക്കുന്നു. ○



# ആത്മിക പുതുക്കം
## (രൂപാന്തരത്തിന്റെ ശാദ്ധ്വലഭാവം)

**ഫാ. ജോൺ മാത്യു പള്ളിപ്പാട്**
(നാഗ്പൂർ സെമിനാരി)

ആത്മിക പുതുക്കം എന്ന ചിന്തയെ പൗരസ്ത്യ പിന്തയിൽ ഉണർവ് എന്നോ നവീകരണമെന്നോ പറഞ്ഞ് അവസാനിപ്പിക്കുവാൻ കഴിയുകയില്ല. പുതുക്കം, ഉണർവ്, നവീകരണം തുടങ്ങിയ അനുഭവങ്ങൾ യിസ്രായേൽ ചരിത്രത്തിൽ ഉടനീളം കണ്ടെത്താൻ കഴിയും. പ്രത്യേകിച്ച് ദൈവവുമായുള്ള ഉടമ്പടിയുടെ പശ്ചാത്തലത്തിലാണ് പഴയനിയമത്തിൽ അവ രേഖപ്പെടുത്തിയിരിക്കുന്നത്. അവിടെ ചില പ്രധാന ചരിത്ര സംഭവങ്ങളുടെ അകമ്പടിയും കാണാം. എന്നാൽ പുതിയനിയമത്തിൽ ഈ ഉണർവും നവീകരണവും പുതുക്കവും അവയുടെ വാച്യാർത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നത് വിരളമായിട്ടാണ്. എന്നാൽ പുതുക്കത്തെ പഴനിയമ പശ്ചാത്തലത്തിൽ നിന്ന് ഉൾക്കൊണ്ട് പുതിയനിയമം ഉദാത്തമായ മനുഷ്യത്വത്തെ അതിനവ്യമായ രുപവും ഭാവവും നല്കി ക്രിസ്തുവിൽ അവതരിപ്പിക്കുന്നു. അതാകട്ടെ, വെറും പുതുക്കമോ, മാഞ്ഞു പോകുന്ന ഉണർവോ അല്ല. മറിച്ച് അനുതാപത്തിലൂടെ ഉണ്ടാക്കുന്ന സ്ഥായിയായ രൂപാന്തരത്തെ സൂചിപ്പിക്കുന്നു. അത് പുതുക്കത്തിന്റെ പൂർണതയും ഉണർവിന്റെ നിറവുമാണ്. ഈ ലേഖനത്തിൽ ആത്മീയ പുതുക്കത്തിന്റെ വേദപുസ്തക ചിന്തകളെ ചുരുക്കമായി പരിശോധിക്കുന്നു.

### ഉടമ്പടിയുടെ പുതുക്കം

ആത്മീയ പുതുക്കം, ഉണർവ്, പുനഃരുദ്ധാരണം തുടങ്ങിയ പ്രവർത്തനങ്ങൾ വ്യക്തമാക്കുന്ന ഉദാഹരണങ്ങൾ പഴയനിയമത്തിൽ കാണാനാകും. പുറ. 32-34, 1 ശമു. 7:2-13, 2 ശമു. 6, 2 ദിന. 20, 26, 2 ദിന. 29-31, 2 ദിന. 34-35, എസ്രാ. 9-10, നെഹ. 8-10 തുടങ്ങിയ വേദഭാഗങ്ങൾ ഇസ്രായേൽക്കാരുടെ ആത്മനവീകരണത്തിന്റെ നിദർശനങ്ങൾ ആണ്. യഹോവയാം ദൈവം മോശ മുഖാന്തിരം യിസ്രായേൽ മക്കൾക്കു നല്കിയ ഉടമ്പടിയുടെ സംക്ഷിപ്തം പുറ. 34:10-27 ൽ രേഖപ്പെടുത്തിയിട്ടുണ്ട്. അബ്രഹാം തുടങ്ങിയ ഗോത്രപിതാക്കൾക്ക് ലഭിച്ച ഉറപ്പുകളെ വ്യവസ്ഥാപിതമാക്കുന്നതായി അവിടെ കാണുന്നു. ജീവിതം നിലച്ചു പോകാവുന്ന, ഒരു വംശം തന്നെ ഇല്ലാതായി മാറാവുന്ന ജീവിത സാഹചര്യത്തിൽ നിന്ന് ദൈവം വിടുവിച്ചതും, ജീവിതത്തിന് ലക്ഷ്യം നല്കി നയിച്ചതും, നല്കി നിലനിർത്തുന്നതുമായ അചഞ്ചലമായ ദൈവസാന്നിധ്യത്തിന്റെ ഉറപ്പായിരുന്നു ഉടമ്പടി. ഈ ഉടമ്പടിയെ മനുഷ്യവശത്തു നിന്നു നോക്കിയാൽ അവകാശങ്ങളോടൊപ്പം ഉത്തര വാദിത്ത നിർഭരമായ പ്രതിബദ്ധതയെ കൂടി വിളംബരം ചെയ്യുന്നു. ദൈവം കർത്താവായതിനാൽ സ്വാഭാവികമായി അവനോടു ഉണ്ടാകേണ്ട ആശ്രയത്തവും (പുറ. 5:17, 8:1) അതുമൂലം സംജാതമാകേണ്ട സേവന ഭാവവും സൃഷ്ടിയുടെ ഉത്തരവാദിത്തമാണ്. അതുപോലെ ദൈവം അബ്രഹാമിനു നല്കിയ വാഗ്ദാനം (പുറ. 3:18, 5:1-3) അഥവാ സൃഷ്ടി യഥാസ്ഥാനം പ്രാപിക്കുക എന്നത് അവകാശവുമാണ്. പലപ്പോഴും അവകാശത്തിനു വേണ്ടി നിരന്തരം വാദിക്കുകയും കടമകളെ മറക്കുകയും ചെയ്യുമ്പോൾ ഉടമ്പടിയുടെ ലംഘനം ഉണ്ടാകുന്നു. അത് ബന്ധങ്ങളിൽ ഉലച്ചിലും അവിശ്വാസവും ഉണ്ടാക്കും. ഇവിടെ ദൈവത്തിന്റെ പ്രതിബദ്ധതയ്ക്കു ഒരു ഭംഗവുമില്ല. മനുഷ്യന്റെ പിൻമാറ്റമാണ് കാതലായ പ്രശ്നം. ഭയത്തിന്റെയും ആകാംക്ഷയുടെയും ശൂലമുനയിൽ നിർത്തി, അഗ്നിയും മേഘത്തണലും ഒരുക്കി (പുറ. 13.17:22) പ്രതീക്ഷയെ വളർത്തി, വാഗ്ദത്ത ഭൂമിയിലേക്ക് ദൈവം അവരെ നയിച്ചു. ലഭിച്ച വാഗ്ദാനങ്ങളുടെ മൂല്യം സത്യത്തിൽ ഇസ്രായേൽക്കാർ ഗ്രഹിച്ചില്ല. നശിച്ചു പോകുന്നതാണെങ്കിലും ഒരു മഹത്തായ രാഷ്ട്ര സങ്കല്പമായിരുന്നു അത്. മരുഭൂമിയിലെ സമാനതയില്ലാത്ത അലച്ചിലും കഷ്ടതകളും അവർക്ക് വാഗ്ദത്തതിന്റെ പൊരുൾ തിരിച്ചു നല്കി. ഒരു രാഷ്ട്ര സങ്കല്പത്തിന്റെ അനിവാര്യതയും, ലഭിച്ചാൽ അതു സംരക്ഷിക്കേണ്ടതിന്റെ ഉത്തരവാദിത്തവും, ലഭിച്ചതു നിലനിർത്തുവാനുള്ള കടമയും, മരുപ്രയാണം അവർക്ക് പാഠപുസ്തകമാക്കി. ലക്ഷ്യത്തിലേക്കുള്ള പ്രയാണത്തിൽ പിടിവാശികളെ ഉപേക്ഷിച്ച് അനുതാപത്തിന്റെ പാത സ്വീകരിക്കേണ്ടതിനു പകരം ലക്ഷ്യത്തെ തന്നെ (പുറ. 14:11, 15:22-25, 16:1-3, 20, 17:2-4 സംഖ്യാ 14:47) എതിർക്കുകയും നയിക്കുന്ന മോശക്കെതിരായി (പുറ. 3.11, 4:1, 10, 5:22-23, സംഖ്യാ 20:10-13) മറുതലിക്കയും ചെയ്യുന്ന ജനം. എന്നാൽ ദൈവം അവരെ കൂടുതൽ പ്രതിജ്ഞാബദ്ധരാക്കുന്നു. ചുരുക്കത്തിൽ അടിമത്തത്തിന്റെ നുകത്തിൽ നിന്നും ദൈവ സേവകരായി തീരുന്ന യിസ്രായേൽ മറക്കാതെ ഓർക്കേണ്ട കടമകളുണ്ട്. ഉടമ്പടിയുടെ പുതുക്കവും കടമകളെ കുറിച്ചുള്ള ജാഗ്രതയും അവയുടെ പുനഃനിർമ്മാണവുമാണ് ആത്മീയ പുതുക്കം എന്നതുകൊണ്ട് പഴയനിയമം അർത്ഥമാക്കുന്നത്.

### പഴയനിയമ പുതുക്കം നല്കുന്ന ലളിത പാഠങ്ങൾ

പുറ. 32 34 ൽ കാണുന്ന ഉടമ്പടിയുടെ രൂപീകരണം തന്നെ ഒരു പുതുക്കത്തിന്റെ ഭൂമിക വരച്ചിടുന്നു. പഴയ നിയമം പരിചയപ്പെടുത്തുന്ന എല്ലാ ഉണർവുകളും പുറപ്പാട് നല്കിയ ഉടമ്പടിയുടെ പുതുക്കവും അനുരണനമാണ് ഉണർവിനും പുനഃനവീകരണത്തിനും ഒരു നേതൃത്വമാതൃക കാണാൻ കഴിയും. ഇവിടെ മോശയുടെ അന്യാദൃശ്യമായ മദ്ധ്യസ്ഥതയുടെ (പുറ. 32.32) മാതൃകയാണ് ഒരു സമൂഹത്തെ അധഃപതനത്തിൽ നിന്നും അനുതാപത്തിലേക്കും അതു മൂലമുള്ള പുതുക്കത്തിലേക്കും നയിച്ചത്. ഉപവാസവും കുറ്റസമ്മതവും മുഖമുദ്രയായ ആത്മ നവീകരണവും പൊയ്പോയ ദൈവമഹത്വം (1 ശമു. 4:21) വീണ്ടെടുക്കുന്നതിന് ഏറെ ആവശ്യമാണെന്ന് പഠിപ്പിക്കുന്നു. ശമുവേലിനെ സംബന്ധിച്ച് 'ഇത്രത്തോളം യഹോവാ നമ്മേ സഹായിച്ചു' (1 ശമു. 7:12) എന്നു സാക്ഷിക്കുവാൻ ആത്മനവീകരണമാണ് പിൻബലമായത്. നേതൃസ്ഥാനീയർ കാര്യസാധ്യത്തിനുവേണ്ടി ഭാഗികമായ ആത്മീയ പുതുക്കം പ്രഖ്യാപിക്കുന്നതും വേദം സാക്ഷിക്കുന്നുണ്ട്. യഹോശാഫാത്ത് യുദ്ധഭീതിയിൽ ദൈവാലയത്തിലെത്തി ജനത്തെ കൂട്ടി ദൈവത്തോട് അപേക്ഷിച്ചു ഫലം നേടി (2 ദിന. 20). എന്നാൽ നേതാവിന്റെ പ്രതിബദ്ധത കുറവും ജാഗ്രതരാഹിത്യവും വലിയ ആത്മിക ഉണർവിനെ നിഷ്ഫലമാക്കി (2 ദിന 20:30). ഉസ്സിയാവ് അന്യദേവന്മാരുടെ മതിലുകൾ ഇടിച്ച് പുതിയ ഉണർവുണ്ടാക്കി (2 ദിന. 26:6). ദേശത്ത് സാമൂഹികവും ഭരണപരവുമായ നവീകരണങ്ങൾ കൊണ്ടുവന്നു (2 ദിന. 26:10). പക്ഷേ ആ നവീകരണങ്ങൾ അദ്ദേഹത്തിൽ വിനയം നിറക്കേണ്ടതിനു പകരം നിഗളിയാക്കി മാറ്റി (2 ദിന. 26:21). ആത്മ നവീകരണമില്ലാത്ത സാമുദായിക നവീകരണം ഫലത്തേക്കാൾ ദോഷം ചെയ്യും.

അതുപോലെ യെഹിസ്കീയാവിന്റെയും യോശീയായുടെയും (2ദിന. 30, 31, 34) നേതൃഗുണം മൂലം യിസ്രായേലിലുണ്ടായ ആത്മ പുതുക്കവും ദേവാലയ നവീകരണവും ഇസ്രായേലിന്റെ സുവർണ്ണ ചരിത്രമാണ്. ദൈവാലയ നവീകരണത്തോട് ചേർന്ന് സംഗീതമധുരമായി ആരാധനയെ ചിട്ടപ്പെടുത്തി. ദൈവാലയത്തിന്റെ നടത്തിപ്പിന് സ്വന്തം ഓഹരി ആദ്യം തന്നെ നല്കി മാതൃക കാട്ടുകയാൽ രാജാവ് തന്നെ ഉണർവിന്റെ പര്യായമായി തീർന്നു. ആളുകൾ ഹൃദയപൂർവം ദൈവാലയത്തിനു വഴിപാട് അർപ്പിക്കുന്നതിനും ദൈവത്തിങ്കലേക്കു തിരിഞ്ഞ് മഹാസന്തോഷത്തോടെ പെസഹാ ആചരിച്ചതും ചരിത്രമായി. കൂടാതെ ദൈവാലയത്തിലെ വരവു ചിലവുകളും ശേഷിപ്പുകളും സൂക്ഷിക്കുവാൻ വ്യവസ്ഥ ചെയ്തതും ആത്മപുതുക്കത്തിന്റെയും കെട്ടുറപ്പുള്ള ഒരു സമൂഹത്തിന്റെ പുനഃനിർമ്മിതിയുടെയും ശരിയായ അടയാളപ്പെടുത്തലായിരുന്നു. ചുരുക്കത്തിൽ യിസ്ക്കിയാവ് മുന്നോട്ടു വെച്ച നവീകരണം എക്കാലത്തും മാതൃകയാക്കാവുന്ന ആത്മപുതുക്കമായിരുന്നു. യോശിയാവിന്റെ കാലത്ത് (2 ദിന. 34) ദൈവാലയ നവീകരണത്തോടൊപ്പം, ന്യായപ്രമാണം കണ്ടെടുത്ത് അതിൽ നിലനില്ക്കുവാൻ ജനത്തെ പ്രേരിപ്പിക്കുന്നത് ശ്രദ്ധേയമാണ്. എസ്രാ ശാസ്ത്രികളും ദേശാധിപതിയായ നെഹമ്യാവും പ്രവാസത്തിൽ നിന്നു തിരികെ വന്ന സമൂഹത്തിൽ സാമുദായിക നവീകരണത്തിന് നേതൃത്വം നല്കി (എസ്രാ 9-19). നെഹ. 8-10). ന്യായപ്രമാണത്തിന്റെ പശ്ചാത്തലത്തിൽ സമുദായ പരിഷ്കരണത്തിനും ദൈവാലയ പുനർനിർമ്മിതിക്കും നേതൃത്വം നല്കിയത് അനുകരണീയമായ ആത്മീയ പുതുക്കത്തിന്റെ ഉത്തമ ഉദാഹരണമാണ്

### രൂപാന്തരപ്പെടുത്തുന്ന പുതിയനിയമം

ഹൃദയത്തിന്റെ മാറ്റം അഥവാ ആത്മീയ പരിവർത്തനം എന്ന് അർത്ഥമാക്കുന്ന മെറ്റനോയിയാ എന്ന വാക്കാണ് ആത്മീയ പുതുക്കത്തിന് പുതിയനിയമത്തിൽ കാണുന്ന ഏറ്റം അനുയോജ്യമായ പദം. എന്നാൽ ഹൃദയങ്ങളുടെ പരിവർത്തനത്തിലൂടെ വ്യക്തികൾക്കും സമൂഹത്തിനും സമഗ്രമായി ഉണ്ടാകുന്ന രൂപാന്തരത്തെയാണ് പുതിയ നിയമം ആത്മപുതുക്കം എന്ന നിലയിൽ അർത്ഥമാക്കുന്നത്. അടിസ്ഥാനപരമായി ഹൃദയത്തിന് അഥവാ നാട്ടുഭാഷയിൽ അന്തക്കരണത്തിന് ഉണ്ടാകുന്ന വ്യതിയാനമാണ് രൂപാന്തരം. പുതിയനിയമം ഇതിനെ ഹൃദയത്തിന്റെ പരിച്ഛേദന എന്നു പറയുന്നു (റോമ. 2:29). നിങ്ങളുടെ ഹൃദയങ്ങളിലെ (ആവ. 30:6) ദുഷ്പ്രവൃത്തികളെ (യിര 4:4) യാണ് പരിച്ഛേദന ചെയ്യേണ്ടതെന്ന് പഴയനിയമം പഠിപ്പിക്കുന്നു. അതു തന്നെയാണ് യോഹന്നാൻ മാനസാന്തര സ്നാനം (മർക്കോസ് 1:4) എന്നതുകൊണ്ട് അർത്ഥമാക്കുന്നതും. മാനസാന്തരം ദൈവത്തിന്റെ മുമ്പിലുള്ള മനുഷ്യന്റെ സർവ്വാംഗ സമർപ്പണമാണ്. ആരാധനാ ഭാഷയിൽ പറഞ്ഞാൽ കുമ്പിട്ടുള്ള നമസ്ക്കാരം തന്നെ മാനസാന്തരത്തിന്റെ സൂചനയാണ് (മത്തായി 2:11).

മാനസാന്തരമാണ് മനുഷ്യരെ സ്ഥായിയായ രൂപാന്തരത്തിലേക്ക് നയിക്കുന്നത്. മാനസാന്തരമാണ് പുതുക്കത്തിലേക്ക് അഥവാ ജാഗ്രതയിലേക്ക് നയിക്കുന്നത്. ജാഗ്രത മാമോദീസായിലൂടെയും സഭയിലൂടെയും ലഭിക്കുന്ന എല്ലാ ഉപനിധികളും കാക്കുന്നതിലാകണം (തിമൊ. 6:20). "അതുകൊണ്ട് നീ പ്രാപിക്കുകയും കേൾക്കുകയും ചെയ്തതും എന്ത് എന്നു ഓർത്ത് കാത്തുസൂക്ഷിക്കുകയും മാനസാന്തരപ്പെടുകയും ചെയ്ക" (വെളി. 3:3). നിരന്തരമുള്ള മാനസാന്തരമാണു രൂപാന്തരത്തിലേക്ക് നയിക്കുന്നത്. മനസ്സിന്റെ പുതുക്കം അനുതാപത്തിലൂടെയാണ് സംജാതമാകുന്നത്. അതുകൊണ്ടാണ് പൗലോസ് ശ്ലീഹാ പറയുന്നത്, "ഈ ലോകത്തിനു അനുരൂപമാകാതെ നല്ലതും സ്വീകാര്യവും പൂർണ്ണതയുമുള്ള ദൈവഹിതം ഇന്നതെന്ന് തിരിച്ചറിയേണ്ടതിന് മനസ്സ് പുതുക്കി രൂപാന്തരപ്പെടുവിൻ" (റോമർ 12.2). അനുതാപം പൂർണ്ണമാകുന്നത് പാപങ്ങളെ ഏറ്റുപറയുന്നിടത്താണ് (യാക്കോബ് 5:16). അനുതാപം ഒരു പുതിയ ജീവിതത്തിലേക്കുള്ള വിളിയാണ്. അത് കുറ്റവിമുക്തമാക്കുന്ന നിയമപരമായ നടപടിയല്ല. കുമ്പസാരത്തിലൂടെ അനുതാപമുണ്ടാക്കുകയോ കുറ്റം കണ്ടെത്തുകയോ, കുറ്റം അംഗീകരിച്ച് പുണ്യം നേടുകയോ അല്ല. ദൈവത്തോട് അകന്നു പോകാതെ ദൈവവിളിക്ക് കാതോർത്ത് അതിനോടുള്ള നമ്മുടെ ആത്മാർത്ഥമായ പ്രതികരണത്തിന്റെ പ്രതീകമാണ് കുമ്പസാരം. കുറ്റം ചെയ്തതു മൂലം അപരാധി ആയി എന്നതുകൊണ്ട് പുതുക്കം എന്നത് നിരപരാധിത്വത്തിന്റെ വീണ്ടെടുപ്പല്ല, വീണുപോയ അവസ്ഥയിൽ നിന്നുള്ള രൂപാന്തരമാണ്. അനുതാപം സ്വത്വത്തെ കണ്ടെത്തലാണ്. സ്വയം തുറന്നുനോക്കലാണ്. പൗലോസ് ശ്ലീഹാ പറയുന്നു, "തന്നെ സൃഷ്ടിച്ചവന്റെ പ്രതിമപ്രകാരം പരിജ്ഞാനത്തിനായി പുതുക്കം പ്രാപിക്കുന്ന പുതിയ മനുഷ്യനെ ധരിച്ചുകൊള്ളുവിൻ" (കൊലോ. 3:10). നമ്മിലുള്ള ദൈവസാദൃശ്യം നമ്മൾക്ക് കാണത്തക്കവണ്ണം നമ്മുടെ നേരെ തുറന്നു പിടിച്ച കണ്ണാടിയായിരിക്കണം കുമ്പസാരം. സഭയിൽ പുതുക്കം ഉണ്ടാകുമ്പോൾ കൂദാശകളുടെ വീണ്ടെടുപ്പു കൂടി സാധ്യമാകണം. പഴയനിയമത്തിലെ പുതുക്കങ്ങളിൽ ആരാധനയുടെ പുനഃക്രമീകരണം വളരെ ശ്രദ്ധേയമാണ്. യേശു തമ്പുരാൻ തന്റെ ജീവനെ നല്കിയാണ് പെസഹായുടെ അർത്ഥം വീണ്ടെടുത്തത്. മൃഗബലിയുടെ പഴയ നിയമത്തെ ക്രിസ്തു പുതിയനിയമ ആരാധനയിലൂടെ

ശേഷം 42-ാം പേജിൽ...



## ശ്ബാത്ത് – ഫെബ്രുവരി

2 *മായൽത്തോ പെരുന്നാൾ (കർത്താവിന്റെ ദേവാലയ പ്രവേശനം (നിറം 3)
വയോധിക ദിനം.
നിനുവാ നോമ്പ് 3 നോമ്പ് വീടൽ
യോനാ ദീർഘദർശിയുടെ ഓർമ്മ.
മാർ സേവേറിയോസ് പാത്രിയർക്കീസിന്റെ ഓർമ്മ.
വൃദ്ധനായ ശെമവോന്റെയും, മർത്ത് ഹന്നായുടെയും ഓർമ്മ.
മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 55-ാം ഓർമ്മ. (കണ്ടനാട് കർമ്മേൽ ദയറാ)
3. വിലാപക്കാരിൽ പ്രധാനിയായ മാർ ബർസൗമായുടെ ഓർമ്മ.
താപസനും വിലാപക്കാരനുമായ മാർ കൗമായുടെ ഓർമ്മ.
5. പട്ടക്കാരുടെ പൊതുവായ ഓർമ്മ. (കോഹനേ ഞായർ). (നിറം 7)
9. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ 14-ാം ഓർമ്മ. (കൊല്ലം സെന്റ് തോമസ് കത്തീഡ്രൽ)
12. സകല വാങ്ങിപ്പോയവരുടെയും പൊതുവായ ഓർമ്മ. (ആനീദെ ഞായറാഴ്ച) (നിറം 8)
13 മാർ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 91-ാം ഓർമ്മ. (മഞ്ഞനിക്കര ദയറാ)
16. സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 11-ാം ഓർമ്മ. (മാവേലിക്കര സെന്റ് പോൾസ് ചാപ്പൽ).
19. കൊത്തിനെ ഞായറാഴ്ച. (വലിയ നോമ്പിന്റെ പേത്തുർത്തോ ഞായർ) (നിറം 1)
20 വലിയ നോമ്പ് (50 നോമ്പ്) ആരംഭം, ശുബ്കോനോ ശുശ്രൂഷ.
23 മലങ്കര സഭാ ഭാസുരൻ പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 89-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി ചാപ്പൽ).
തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ 15-ാം ഓർമ്മ. (ദേവലോകം കാതോലിക്കേറ്റ് അരമന)
സ്മിർണായിലെ പോളിക്കാർപ്പോസിന്റെ ഓർമ്മ.
24 ഏവൻഗേലിസ്ഥനായ മാർ മത്തായി ശ്ലീഹായുടെ ഓർമ്മ.
25. മാർ അദ്ധപം മൽപാന്റെയും, തേവോദോറോസ് സഹദായുടെയും ഓർമ്മ (വലിയ നോമ്പിലെ ആദ്യ ശനി).
പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പെരുന്നാൾ
26. വലിയ നോമ്പിലെ രണ്ടാം ഞായറാഴ്ച. (ഗർബോ ഞായർ) (നിറം 2)

## ആദാർ – മാർച്ച്

5. വലിയ നോമ്പിലെ മൂന്നാം ഞായറാഴ്ച. (മ്ശറിയോ ഞായർ) (നിറം 3)
9. X സെബസ്ത്യായിലെ നാൽപത് സഹദേന്മാരുടെ ഓർമ്മ.
അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 132-ാം ഓർമ്മ. (അങ്കമാലി ചെറിയ പള്ളി)
11 നാൽപത് സഹദേന്മാരുടെ പെരുന്നാൾ
12. വലിയ നോമ്പിലെ നാലാം ഞായറാഴ്ച.
(കനാനായത്തി ഞായർ) (നിറം 4)
15 പാതി നോമ്പ് (നിറം 8)
ഊറഹായിലെ അബ്ഗാർ രാജാവിന്റെ ഓർമ്മ.

ഓർമ്മ
(നിരണം വലിയ പള്ളി).
15 ഹേവോറോ ശനി (നിറം 7)
16. പുതുഞായറാഴ്ച. (ക്യംതാ പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച)
(സന്ധ്യ മുതൽ രാത്രി ഒന്നാം കൗമാ വരെ നിറം 8
തുടർന്ന് നിറം 1).
മാർത്തോമ്മാ ശ്ലീഹായുടെ ഞായർ
17 കാതോലിക്കേറ്റ് രത്നദീപം ഗീവർഗീസ് മാർ ഫീലക്സിനോസ് മെത്രാപ്പോലീത്തായുടെ 72-ാം ഓർമ്മ (പുത്തൻകാവ് കത്തീഡ്രൽ)
21. യൂഹാനോൻ മാർ ഈവാനിയോസ് എപ്പിസ്കോപ്പായുടെ 229-ാം ഓർമ്മ. (ചെങ്ങന്നൂർ പഴയ സുറിയാനിപള്ളി).
22 മൂന്നാം മാർത്തോമ്മായുടെ 335-ാം ഓർമ്മ. (കടമറ്റം സെന്റ് തോമസ് കത്തീഡ്രൽ)
23. പുതുഞായറാഴ്ചക്കുശേഷം ഒന്നാം ഞായറാഴ്ച. (ക്യംതാ പെരുന്നാളിനു ശേഷം രണ്ടാം ഞായറാഴ്ച) (നിറം 2)
മാർ ഗീവർഗീസ് സഹദായുടെ ഓർമ്മ.
25. ഒന്നാം മാർത്തോമ്മായുടെ 353-ാം ഓർമ്മ (അങ്കമാലി ചെറിയ പള്ളി).
ഏവൻഗേലിസ്ഥനായ മാർ മർക്കോസിന്റെ ഓർമ്മ.
27 മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ ബാവായുടെ 352-ാം ഓർമ്മ. (വടക്കൻ പറവൂർ പള്ളി)
29. മാർ ശാബോർ, മാർ അഫ്രോത്ത് പിതാക്കന്മാരുടെ (കാദീശന്മാരുടെ) ഓർമ്മ.
30. പുതുഞായറാഴ്ചക്കുശേഷം രണ്ടാം ഞായറാഴ്ച. (ക്യംതാ പെരുന്നാളിനു ശേഷം മൂന്നാം ഞായറാഴ്ച) (നിറം 3)

## ഈയാർ – മെയ്

1 സെബദി പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.
3. പ. ബസ്സേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 110-ാം ഓർമ്മ (പാമ്പാക്കുട ചെറിയ പള്ളി).
7. പുതുഞായറാഴ്ചക്കുശേഷം മൂന്നാം ഞായറാഴ്ച. (ക്യംതാ പെരുന്നാളിനു ശേഷം നാലാം ഞായറാഴ്ച) (നിറം 4)
8 ഏവൻഗേലിസ്ഥനായ മാർ യോഹന്നാൻ ശ്ലീഹായുടെ ഓർമ്മ.
അഞ്ചാം മാർത്തോമ്മായുടെ 258-ാം ഓർമ്മ (നിരണം വലിയ പള്ളി)
10 തീക്ഷ്ണവാനായ മാർ ശെമവൂൻ ശ്ലീഹായുടെ ഓർമ്മ.
14. പുതുഞായറാഴ്ചക്കുശേഷം നാലാം ഞായറാഴ്ച. (ക്യംതാ പെരുന്നാളിനു ശേഷം അഞ്ചാം ഞായറാഴ്ച) (നിറം 5)
15. X കതിരുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുന്നാൾ. (നിറം 1)
മാർ ഇസ്ഹാക്കിന്റെ ഓർമ്മ.
16. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 33-ാം ഓർമ്മ. (കൊരട്ടി സീയോൻ സെമിനാരി)
18 * കർത്താവിന്റെ സ്വർഗ്ഗാരോഹണപെരുന്നാൾ
(സുലോക്കോ) (നിറം 5)
19 പുന്നത്ര മാർ ദീവന്നാസ്യോസ് III മെത്രാപ്പോലീത്തായുടെ 198-ാം ഓർമ്മ. (കോട്ടയം ചെറിയപള്ളി)
19-27 കാത്തിരിപ്പ് ദിനങ്ങൾ
20 കാത്തിരിപ്പ് ദിനം
കുസ്തന്തീനോസ് ചക്രവർത്തിയുടെയും, മാതാവ് ഹെലനിയുടെയും ഓർമ്മ
നാല് ഏവൻഗേലിസ്ഥന്മാരുടെയും, മൂന്ന് പൊതു സുന്നഹദോസുകളിലെ പിതാക്കന്മാരുടെയും ഓർമ്മ.

ദയറാ)
11. പെന്തിക്കോസ്തിക്കുശേഷം രണ്ടാം ഞായറാഴ്ച. (നിറം 1)
മാർ ബർത്തുൽമായി ശ്ലീഹായുടെ ഓർമ്മ
ശെമവൂൻ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ 134-ാം ഓർമ്മ. (കോട്ടയം പുത്തൻപള്ളി).
15 X വി. ദൈവമാതാവിന്റെ നാമത്തിൽ ആദ്യം പള്ളി സ്ഥാപിച്ചതിന്റെ ഓർമ്മ. (നിറം 1)
16. ശ്ലീഹാ നോമ്പ് (13 നോമ്പ്) ആരംഭം
18 പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായറാഴ്ച. (നിറം 2)
19 കർത്താവിന്റെ സഹോദരനും, യറുശലേമിന്റെ ഒന്നാമത്തെ എപ്പിസ്കോപ്പായും, ശ്ലീഹായും, സഹദായും, ആദ്യം വി. കുർബ്ബാന അനുഷ്ഠിച്ചയാളുമായ മാർ യാക്കോബിന്റെ ഓർമ്മ.
24 മാർ യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഓർമ്മ
25 പെന്തിക്കോസ്തിക്കുശേഷം നാലാം ഞായറാഴ്ച (നിറം )
29 ശ്ലീഹാ നോമ്പ് (13 നോമ്പ്) വീടൽ (നിറം 5)
മാർ പത്രോസ് – മാർ പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ
30 പന്ത്രണ്ട് ശ്ലീഹന്മാരുടെ ഓർമ്മ. (നിറം 8)

## തമൂസ് – ജൂലൈ

2. പെന്തിക്കോസ്തിക്കുശേഷം അഞ്ചാം ഞായറാഴ്ച. (നിറം 4)
മിഷൻ സൺഡേ.
3 X വി. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റാനാ
5. എഴുപത്തിരണ്ട് അറിയിപ്പുകാരുടെ ഓർമ്മ
ഏഴാം മാർത്തോമ്മായുടെ 214-ാം ഓർമ്മ. (കോലഞ്ചേരി പള്ളി).
7 സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 26-ാം ഓർമ്മ (പത്തനാപുരം മൗണ്ട് താബോർ ദയറാ)
9. പെന്തിക്കോസ്തിക്കുശേഷം ആറാം ഞായറാഴ്ച. (നിറം 5)
10 യൂഹാനോൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 250-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
11. കോട്ടയം എം. ഡി. സെമിനാരി സ്ഥാപകൻ മലങ്കര സഭാ തേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് V മെത്രാപ്പോലീത്തായുടെ 114-ാം ഓർമ്മ. (കോട്ടയം പഴയ സെമിനാരി).
12. പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 2-ാം ഓർമ്മ (കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന).
15 മാർ കുറിയാക്കോസ് സഹദായുടെയും, മാതാവ് മർത്ത് യൂലിത്തിയുടെയും നിഖ്യായിലെ മാർ അബഹായിയുടെയും ഓർമ്മ
16 പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായറാഴ്ച. (നിറം 6)
20 മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ.
22 മറിയം മഗ്ദലൈത്തായുടെ ഓർമ്മ
23 പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായറാഴ്ച. (നിറം 7)
ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ 24-ാം ഓർമ്മ. റാന്നി ഹോളി ട്രിനിറ്റി ആശ്രമം)
26 കുപ്രോസിലെ മാർ എപ്പിഫാനിയോസിന്റെ ഓർമ്മ
27 മാർ ശെമവൂൻ ദെസ്തുനോയോയുടെ ഓർമ്മ
30 പെന്തിക്കോസ്തിക്കുശേഷം ഒൻപതാം ഞായറാഴ്ച. (നിറം 8)
31. മാർ ഗ്രീഗോറിയോസ് ബാർ എബ്രായയുടെ 737-ാം ഓർമ്മ.

29 മാർ യോഹന്നാൻ മാംദാനായുടെ ശിരഃഛേദത്തിന്റെ ഓർമ്മ.
31. പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 43-ാം ഓർമ്മ. (പാമ്പാടി മാർ കുറിയാക്കോസ് ദയറാ).

## ഈലൂൽ – സെപ്റ്റംബർ

2 യൂയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 149-ാം ഓർമ്മ. (മുളന്തുരുത്തി പള്ളി).
3 വാങ്ങിപ്പു പെരുന്നാളിനു ശേഷം മൂന്നാം ഞായറാഴ്ച. (നിറം 5)
8 X വി. ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ. (നിറം 1)
9. വി. ദൈവമാതാവിന്റെ മാതാപിതാക്കളായ യൂയാക്കീമിന്റെയും, ഹന്നായുടെയും ഓർമ്മ
10. വാങ്ങിപ്പു പെരുന്നാളിനു ശേഷം നാലാം ഞായറാഴ്ച. (നിറം 6)
14 * സ്ലീബാ പെരുന്നാൾ (നിറം 8)
15 മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 111-ാം വാർഷികം.
17. സ്ലീബാപ്പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച. (നിറം 1)
23 വാഴ്ത്തപ്പെട്ട അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 100-ാം ഓർമ്മ. (പഞ്ചിം സെന്റ് മേരീസ് പള്ളി ഗോവ)
24 സ്ലീബാപ്പെരുന്നാളിനുശേഷം രണ്ടാം ഞായറാഴ്ച (നിറം 2)
പേർഷ്യക്കാരനായ മാർ ദീമത്തിന്റെ ഓർമ്മ
25 അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 129-ാം ഓർമ്മ.
28 ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 26-ാം ഓർമ്മ. (ആലുവാ തൃക്കുന്നത്ത് സെമിനാരി).

## തെശ്രീൻകദീം – ഒക്ടോബർ

1. സ്ലീബാപ്പെരുന്നാളിനുശേഷം മൂന്നാം ഞായറാഴ്ച. (നിറം 3)
വൈദിക സെമിനാരി ദിനം.
അറിയിപ്പുകാരനായ മാർ ആദായി ശ്ലീഹായുടെയും, മാർ അബഹായി സഹദായുടെയും, മാർ മൽക്കേയുടെയും ഓർമ്മ
2 കരവട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 135-ാം ഓർമ്മ (കടമ്പനാട് ... പള്ളി)
3 വി. ബസ്സേലിയോസ് യൽദോ കാതോലിക്കാ ബാവായുടെ 338-ാം ഓർമ്മ (കോതമംഗലം ചെറിയ പള്ളി).
7 മാർ സർഗീസ്, മാർ ബാക്കോസ് എന്നീ സഹദേന്മാരുടെ ഓർമ്മ.
8. സ്ലീബാപ്പെരുന്നാളിനുശേഷം നാലാം ഞായറാഴ്ച. (നിറം 4)
12. ചേപ്പാട് ഫീലിപ്പോസ് മാർ ദീവന്നാസിയോസ് IV മെത്രാപ്പോലീത്തായുടെ 168-ാം ഓർമ്മ. (ചേപ്പാട് പള്ളി)
യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്കോപ്പായുടെ 43-ാം ഓർമ്മ. (പെരുനാട് ബഥനി ആശ്രമം)
14 അലക്സന്ത്രിയായിലെ മാർ അത്താനാസിയോസിന്റെ ഓർമ്മ
15. സ്ലീബാപ്പെരുന്നാളിനുശേഷം അഞ്ചാം ഞായറാഴ്ച. (നിറം 5)
താപസനായ മാർ ഓസിയോയുടെ ഓർമ്മ
18. ഏവൻഗേലിസ്ഥനായ മാർ ലൂക്കോസിന്റെ ഓർമ്മ.

ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II മെത്രാപ്പോലീത്തായുടെ 207-ാം ഓർമ്മയും, പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 27-ാം ഓർമ്മയും (കോട്ടയം പഴയ സെമിനാരി)
26. ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച. (നിറം 4)
28. മാർ യാക്കോബ് ബുർദ്ദാന, മാർ ദീവന്നാസ്യോസ് ബർസ്ളീബി ഇവരുടെ ഓർമ്മ.
29. സ്രൂഗിലെ മാർ യാക്കോബിന്റെ ഓർമ്മ.
30. മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ

## കോനൂൻകദീം – ഡിസംബർ

1 ഇരുപത്തഞ്ച് നോമ്പ് (യൽദോ നോമ്പ്) ആരംഭം
3. ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച (നിറം 5
(വനിതാദിനം).
തോമ്മാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 51-ാം ഓർമ്മ. (പത്തനാപുരം മൗണ്ട് താബോർ ദയറാ).
4. സഹദാ സ്ത്രീകളായ മർത്ത് ബർബാറായുടെയും, മർത്ത് യൂലിയാനായുടെയും ഓർമ്മ
6. മൂറായുടെ എപ്പിസ്കോപ്പാ ആയ നിക്കലാവോസ് എന്ന മാർ സോഖേയുടെ ഓർമ്മ.
8. പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 48-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന)
9 മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ 11-ാം ഓർമ്മ. (വളയംചിറങ്ങര സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളി)
10 മാർ യൂഹാനോൻ മാംദാനായുടെ ജനനത്തിന്റെ ഞായറാഴ്ച (നിറം 6)
ബാലദിനം. മദ്ധ്യസ്ഥ പ്രാർത്ഥനാ ദിനം
മാർ ബഹനാം സഹദായുടെയും സഹോദരി സാറായുടെയും കൂട്ടുസഹദേന്മാരുടെയും, മാബൂഗിലെ മാർ ഫീലക്സീനോസിന്റെയും ഓർമ്മ
13 ദാനിയേൽ മാർ ഫീലക്സീനോസ് മെത്രാപ്പോലീത്തായുടെ 33-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ അരമന).
17 മാർ യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച. (നിറം 7)
പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 95-ാം ഓർമ്മ. (വാകത്താനം വള്ളിക്കാട്ടു ദയറാ).
18 വി. മാർത്തോമ്മാ ശ്ലീഹാ കുന്തമേറ്റതിന്റെ ഓർമ്മ
20. മാർ ഇഗ്നാത്തിയോസ് നൂറോനോയുടെ ഓർമ്മ
21 വി. മാർ തോമ്മാ ശ്ലീഹാ രക്തസാക്ഷി മരണം പ്രാപിച്ചതിന്റെ ഓർമ്മ
24 ജനനപ്പെരുന്നാളിന് മുമ്പുള്ള ഞായറാഴ്ച. (വംശാവലി ഞായറാഴ്ച) (നിറം 8)
25. * യൽദോ പെരുന്നാൾ (കർത്താവിന്റെ ജനനപ്പെരുന്നാൾ) (ക്രിസ്തുമസ്) (നിറം 1)
ഇരുപത്തഞ്ച് നോമ്പ് (യൽദോ നോമ്പ്) വീടൽ
26. X വി. ദൈവമാതാവിന്റെ പുകഴ്ച പെരുന്നാൾ. (നിറം 1)
യാക്കോബ് മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായുടെ 37-ാം ഓർമ്മ (കൊരട്ടി സീയോൻ സെമിനാരി).
27 ശിശുവധ പെരുന്നാൾ (ശിശുസഹദേന്മാരുടെ ഓർമ്മ) (നിറം 8)
31. ജനനപ്പെരുന്നാളിന് ശേഷം ഒന്നാം ഞായറാഴ്ച (നിറം 1)



മാർ ഗ്രിഗോറിയോസ്
മെത്രാപ്പോലീത്താ
(പരിശുദ്ധ പരുമല തിരുമേനി)



പ. ബസേലിയോസ് ഗീവർഗീസ്
ദ്വിതീയൻ കാതോലിക്കാ ബാവാ
(വലിയ ബാവാ)

Inserted By :-

**A.V. KURUVILLA & FAMILY**

**Gokuldham,**
**Goregaon, Mumbai**



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2022-23**
25-Nov-22 to 24-Dec-22

| | |
|---|---|
| Educational Aid | 11,06,300.00 |
| Housing Aid | 31,50,000.00 |
| Marriage Aid | [illegible],00,000.00 |
| Medical Aid | 12,76,954.00 |
| SPECIAL AID | 6,13,763.00 |
| Total | 64,47,017.00 |

[illegible]

1095. St.George Orthodox Church Bhilai
1096 Mar Gregorios Orthodox Dhanpuri
1097 Mar Gregorious Orthodox Hathital, Jabalpur
1098 St.Paul's Orthodox Rautela
1099 Martha Mariyam Vanitha Samajam St.Thomas O.C Delhi
1100. V.Rev.Cherian M Kunnel Corepiscopa
1101. Mar Gregorious Orthodox Ohmpuri
1102. Mr.Mathew Mondi USA
1103 Mrs.Leelamma P Varghese TX, USA
1104 Mr.Varkey Thomas TX, USA
1106 Mr P M Mathew TX, USA
1107 Mr Sunil K Mani TX,USA
1108. V.Rev Geevarghese Aroopala TX, USA
1109. St.Gregorios O.C Houston USA
1110. St Mary's O.C Sugarland TX USA
1111 St Stephens O.C Houston TX USA
1112. Mr Varghese Mathew USA
1113. Charuvil Allie Mathews TX USA
1114 St Peters & St Pauls O C TX USA
1115. St.Thomas O.C Phoenix USA
1116. Jrshlam Chapel USA
1117. Malankara O.C Martha Mariam Samajam TX USA
1118. St.James O.C Dallas USA
1119. Mr Binu T Lal TX USA
1120 Diocese of South West America.
1121 Mr Thomas P M
1122 Mr Shanty John
1123. Fr Mathew Nedumparambil
1124. Austin T W
1125 Soosamma P M
1126. St.Thomas O.C Bhopal
1127. Convenor OVS Perumbavoor
1128. William I T
1129. Mrs Elizabeth Jacob Abraham
1130. Mrs.Elina K Shaji
1131 Mr Vinu Kuriakose
1132. Mrs Achamma Thomas
1133. Mr.Murthiyath K Mathew NY
1134. St.Thomas O.c Dallas USA
1135. Mr.Sam Antonio USA
1136. St.Stephens O.C USA
1137. Mr.Gino Abraham TX
1138. Rev.Fr Sam Mathew USA
1139. Mr.Mathew Varghese USA
1140 Mr Mathai Puliyal USA
1141. Mr Shibu Mathew TX
1142. St Thomas O.C Ghaziabad
1143. Mar Gregorios O C New Delh
1144. St.Gregorious O.C Society New Delhi
1145. George Thomas Kallumpurath
1146 Mr N K Rajan Ernakulam
1147. Mr Eldho Deepa Ernakulam
1148. Mr C.T Mathew Ernakulam
1149. Mr K.C Scariakutty Manganam
1150. Mrs.Bindu P Paulose NY
1151. Mr Shobe A Cherian NY
1152. Mr Ajith J Varghese
1153. Mr Aby Thundyil John NY
1154 Mrs.Mariamma Chacko NY
1155 Mr George Samuel NY
1156 Mr Renin Cherian TX
1157. Mr Thomas M Panicker NY
1158. Mr Koshy Jacob NY
1159. Mrs.Ashly Joseph NY
1160. Mr Ajith V Joseph Ny
1161. Mr Benony T Kochupurakal NY
1162. Mr Eldho Varghese NJ
1163. Kochupurac Thomas NJ
1164 Mr Mathew P Varghese NY
1165 Mr Abraham Palathinkal NY
1166. Miss.Rachel Pyngolil
1167. Mr Bini Varghese
1168. Mr.Alex Oommen NY
1169. Mrs.Anna V Abraham NY
1170. Mr Biju Thomas NY
1171. Mr.Samuel V Abraham NY
1172 DentoNic INC MA
1173 Mr Biju Varghese NY
1174. Mr Taranson Thomas NY
1175. Mrs Jasmin R Thomas NY
1176 St.Thomas Malankara O,S C NY
1177 St.Thomas Indian O.C PA
1178 Fr.Roy P George MA
1179 Mr Asariathe M Samuel
1180 Mr.Philip George NY
1181 Mr Nathen NY
1182 Mrs Susamma Thomas MA
1183 Mr.Thomas Mathew NY
1184 St.Thomas Malankara O C NY
1185 Karunniya Prayer Group Mar Semavoon Desthuni O.C Pathanapuram
1186 Mr.Danielkutty Pathanapuram
1187. St.Johns O.C Delhi
1188. MGOCSM St.Johns O.C Delhi
1189 St.Johns Sunday School Family Delhi
1190. OCYM St.Johns O C Delhi
1191. St. Johns Model School Institu. Delhi
1192 Mr Aby John Kottarakkara
1193 St.Thomas Salem O C Rann
1194 Mrs.Elcy Jacob Kottayam
1195 Mr.K J Jacob Kottayam
1196 St.Thomas O.S.C Elamanoor
1197 St.Thomas O.S.C Ayur
1198 Mr.Jibin Mathew Puthencavu
1199 Fr.Dr.Mathew M Daniel Chengannur

**Address:**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBININBB104 |

**Malankara Orthodox Syrian Church**
Catholicate Aramana,
Devalokam P.O (Via.)
Muttambalam,
Kottayam-686004,
Kerala, India
Tel no: 0481 2578500,
2578499,
*Email:*
catholicos@mosc.in
*Web Manager*
webmanager@mosc.in
*Public Relations officer*
pro@mosc.in

## For Favours Received







Thomas Thomas

ഒരു വിശ്വാസി

"DAYS WILL PASS AND TURN IN TO YEARS,
WE WILL ALWAYS REMEMBER YOU WITH SILENT TEARS"

ഒന്നാം ചരമ വാർഷികം
28/01/2023



# Very Rev. V.K. John Cor-Episcopa

FOUNDER VICAR OF

ST.GREGORIOUS ORTHODOX CHURCH, CHITTUR, PALAKKAD (DIST)
ST.STEPHANS ORTHODOX CHURCH, ALATHOOR, PALAKKAD (DIST)
ST.GREGORIOUS ORTHODOX CHURCH,KADAMPAZHIPURAM,PALAKKAD( DIST)
ST.GREGORIOUS ORTHODOX CHURCH, OTTAPALAM, PALAKKAD (DIST)
ST.GREGORIOUS ORTHODOX CHURCH, CHIRAKKALPADI, PALAKKAD (DIST)
ST.MARYS ORTHODOX CHURCH, CHEMMANAMPATHY, PALAKKAD (DIST)
ST.GEORGE ORTHODOX CHURCH, NEMMARA, PALAKKAD (DIST)
ST.GEORGE ORTHODOX CHURCH, PUTHANKULAMBU, PALAKKAD (DIST)
ST.MARYS ORTHODOX CHURCH, POLLACHI, TAMILNADU
ST.GREGORIOUS ORTHODOX CHURCH, SELAM, TAMILNADU

HOLY QURBANA AT

**ST.GABRIEAL ORTHODOX VALIYAPALLY,**
**NALLILLA, KOLLAM**

CHIEF CELEBRANT

**H.G. Dr. JOSEPH MAR DIONYSIUS**

"GONE FROM OUR SIGHT BUT NEVER FROM OUR HEART"

GONE FROM OUR SIGHT
BUT NEVER FROM OUR HEART



# Very Rev. V.K. John Cor-Episcopa

**FOUNDER AND MANAGING DIRECTOR** OF ST.PAUL'S GROUP OF INSTITUTIONS AND PRESIDENT OF ST.PAUL'S MISSION SOCIETY, KOLLENGODE, PALAKKAD.

**REMENBERANCE MEETING AND DISTRIBUTION OF VERY. REV. V.K.JOHN COR-EPISCOPA SCHOLARSHIP AWARD AT ST. PAUL'S AUDITORIUM, KOLLENGODE, PALAKKAD ON 03/02/23**

FAMILY, MANAGEMENT, STAFF AND PTA

ശാസ്ത്രത്തിന്റെ പുരോഗമനം മനുഷ്യ ജീവിതത്തിൽ ശ്രമകരമായി ചെയ്തിരുന്ന പലതും അനായാസമാക്കി. എന്നാൽ ആന്തരിക സന്തോഷം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നതും സ്വയകേന്ദ്രീകൃതവുമായ ജീവിത ശൈലിയും കൂട്ടായ്മയേകുന്ന ബന്ധങ്ങളുടെ ഊഷ്മളത മന്ദീഭവിപ്പിച്ചുകൊണ്ടിരിക്കുന്നു. ദൈവ വചനം ഏകാഗ്രതയോടെ ധ്യാനിക്കുമ്പോൾ അത് മാധുര്യവും പ്രത്യാശയും ആനന്ദവുമേകുന്നു തിരുവചനം ആഴത്തിൽ പഠിക്കുവാനും പഠിപ്പിക്കുവാനും സാധിക്കുമ്പോൾ സൃഷ്ടി കൂടുതൽ ക്രിസ്തു മാർഗ്ഗത്തിൽ സഞ്ചരിക്കും. പരിശുദ്ധാത്മ പ്രേരിതരും കൃപ ലഭിച്ചവരുമാകുവാനുള്ള സ്നേഹസമർപ്പണമായി വിശ്വാസസമൂഹം വളരേണ്ടത് അത്യന്താവശ്യമാണ്.

ലോകചര്യയിൽ അജ്ഞത, അലസത, ആർത്തി, ആഡംബരം, അഹന്ത എന്നിവ കൊണ്ട് ക്രിസ്തുവിൽ നിന്ന് അകലുമ്പോൾ തിരുവചനത്തിൽ സംലയനപ്പെട്ട് ദാർശനിക ശോഭയോടെ വിശ്വാസ സമൂഹം തങ്ങളുടെ സഞ്ചാര വഴികൾ പുനഃപരിശോധിക്കേണ്ടതാണ്. നിരന്തരമായ അന്വേഷണവും കണ്ണുനീരോടെയുള്ള പ്രാർത്ഥനകളും ബോധപൂർവ്വമായ തിരുത്തലുമുണ്ടാകുമ്പോൾ ആദിമ നസ്രാണി സംസ്കൃതിയുടെ മുഖമുദ്രയായ വിശ്വാസകേന്ദ്രീകൃതവും വിശ്വസ്തതാധിഷ്ഠവും സ്നേഹമസൃണവുമായ ജീവിതത്താൽ ഈ കാലഘട്ടത്തിലുള്ളവർക്കും മാതൃകയുള്ളവരാകുവാൻ സാധിക്കും.

ആഘോഷങ്ങളുടെ ബഹുലതയിൽ ക്രിസ്തു സാന്നിദ്ധ്യം നഷ്ടപ്പെടുത്തിയതിൽ നിന്ന് സൂക്ഷ്മവഴികളിലൂടെ സഞ്ചരിക്കുവാൻ ശ്രമകരമായ ദൗത്യം ഏറ്റെടുക്കുവാനുള്ള ഉത്തരവാദിത്തമുണ്ട് നവകാലത്തിന് 'സത്യാനന്തരകാല'മെന്നു പറയാറുണ്ടെങ്കിലും ക്രിസ്ത്യാനി സത്യത്തിന്റെ പ്രതികങ്ങളായ കാവൽക്കാരാകണം ക്രിസ്തു ശരീരമായ സഭയും അതിന്റെ ചെറു ഇടവകകളും കുടുംബങ്ങളും സ്നേഹരാഹിത്യത്താൽ മുറിക്കപ്പെടുമ്പോൾ വേദനിക്കുന്നത് സൃഷ്ടി മാത്രമല്ലസ്രഷ്ടാവാണെന്ന തിരിച്ചറിവ് വ്യാപരിപ്പിക്കുവാനുള്ള ചുമതലയിൽ നിന്ന് ഇനിയും വൈകിക്കൂടായെന്നും ക്രിസ്തുവിനെയല്ലാതെ മറ്റൊന്നും പ്രഘോഷിക്കുവാനില്ലെന്നും ജീവിതം കൂടുതൽ ക്രിസ്തു സാന്നിദ്ധ്യബോധത്താൽ വളർത്തുക മാത്രമാണ് ദൗത്യമെന്നും നാം തിരിച്ചറിയേണ്ടതുണ്ട്. വ്യക്തി മഹത്വത്തിനായി ശ്രമകരമായ സ്വാർത്ഥപ്രവർത്തനങ്ങളിൽ ഏർപ്പെടുമ്പോൾ തമസ്കരിക്കുന്നതും ക്രിസ്തുവിനെയാണെന്ന് തിരിച്ചറിയുന്നിടത്ത് ചലനാത്മകമായ മാറ്റങ്ങൾ ഉണ്ടാകും അതിന് കണ്ണുനീരോടെയുള്ളതും ചിട്ടയും നിഷ്ഠയുമുള്ള പ്രാർത്ഥനയും നോമ്പും നമസ്കാരവും സ്നേഹവും അനിവാര്യമാണ്.



മർത്ത്മറിയം വനിതാ സമാജത്തിന്റെ ചിന്താവിഷയമായി അപ്പോ. പ്രവൃത്തികൾ 4:32 പഠിക്കുവാൻ സാധിച്ചത് ദൈവകൃപയാൽ മാത്രമാണ്. ആദിമസഭയുടെ ആരംഭവും ചരിത്രവും ആധികാരികമായി പ്രതിപാദിക്കുന്നതാണ് വി. വേദപുസ്തകത്തിലെ പുതിയനിയമ ഗ്രന്ഥമായ അപ്പോ പ്രവർത്തികൾ. സഭയുടെ ആരംഭവും സ്വഭാവവും ആരാധന ശൈലിയും ലോകത്തിന്റെ വിവിധഭാഗങ്ങളിലുമുള്ള വളർച്ചയും വിവരിച്ചിരിക്കുന്ന അപ്പോസ്തോല പ്രവൃത്തികളിൽ വിശ്വാസികളുടെ സമൂഹത്തിന്റെ ശ്രേഷ്ഠതയും മനസ്സിലാക്കുവാൻ സാധിക്കും. വ്യത്യസ്ത സ്വഭാവരീതികളിലും പാരസ്പരികത പുലർത്തിക്കൊണ്ടും പങ്കുവച്ചും സാന്ത്വനിപ്പിച്ചും ദൈവപ്രേരിതമായി വളർന്ന് കൂട്ടായ്മ ആചരിച്ച് ദൈവകേന്ദ്രീകൃതമായി ജീവിച്ച് സഹനാധിഷ്ഠിതമായി വർത്തിച്ച് ദൈവത്തെ നിരന്തരമായി സ്തുതിക്കുകയും വിശ്വാസികൾ തമ്മിൽ സ്നേഹബന്ധം നിലനിർത്തുകയും എല്ലാ മനുഷ്യരുടെയും പ്രീതി സമ്പാദിക്കുകയും ചെയ്തതിനാൽ ക്രിസ്തുവിലേക്ക് അനേകർ അന്ന് ആകർഷിതരായി.

അപ്പോ.പ്രവർത്തികൾ 4-ാം അദ്ധ്യായത്തിൽ നാലു കാര്യങ്ങൾ പ്രത്യേകം പഠനവിഷയമാണ്. 1. അവരുടെ പ്രാർത്ഥന. 2. പരിശുദ്ധാത്മാവിന്റെ ആവാസം. 3. അവരുടെ ധൈര്യം (സാക്ഷ്യവും പങ്കുവയ്ക്കലും). 4. ലഭ്യമായ കൃപ. ആഴത്തിൽ പുനർവായനകളും വിചിന്തനങ്ങളും അനുതാപഹൃദയത്തോടെയുള്ള മൊഴിമാറ്റങ്ങളും വഴിമാറ്റങ്ങളും സത്യാത്രകൾക്കും സത്പ്രവർത്തനങ്ങൾക്കും മുഖാന്തിരമാകേണ്ടതുണ്ട്. ആദിമ സഭയുടെ സവിശേഷതകൾ 1.ഏക ഹൃദയവും ഏക മനസ്സുമുള്ള സഭ. 2. എല്ലാം പൊതുവക എന്നു കരുതിയ സഭ. 3. പുനരുത്ഥാനത്തിന്റെ സാക്ഷ്യം പറയുകയും സുവിശേഷം അറിയിക്കുകയും ചെയ്ത സഭ. 4. കൃപ അനുഭവിക്കുന്ന സഭ. 5. എല്ലാവരെയും കരുതിയ സഭ. 6. ക്രിസ്തു കേന്ദ്രീകൃതമായ സഭ.

വിശ്വസിച്ചവരുടെ വാക്കും പ്രവൃത്തിയും തമ്മിൽ വളരെ അടുപ്പമുണ്ടായിരുന്നതിനാൽ സഭയുടെ വളർച്ചയും ദ്രുതഗതിയിലും നടന്നു. നൽകുന്നതിലാണ് സംതൃപ്തി എന്നുതിരിച്ചറിഞ്ഞ സമൂഹം ദൈവവും മറ്റുള്ളവരുമായുള്ള ബന്ധം സുതാര്യമാകുന്നതിന് സ്നേഹസ്വരൂപനായ ക്രിസ്തു നമ്മിൽ ജ്വലിച്ചു പ്രകാശിക്കുന്നതിന് ഏക ഹൃദയവും ഏക മനസ്സുമുള്ളവരാകേണ്ടതാണ്.

ക്രിസ്തുവിൽ നിന്ന് അകന്ന് നശ്വരമായ ലോക ഇമ്പങ്ങളോട് അമിത താല്പര്യമുള്ള നവകാലത്തിൽ മടക്കയാത്രയ്ക്ക് ഐക്യമത്യവും സഹോദരസ്നേഹവും മനസ്സലിവും വളർത്തുവാൻ പ്രവർത്തനങ്ങളിൽ ഏർപ്പെടുമ്പോഴും വിശ്വസ്തതയോടും ആത്മാർത്ഥതയോടും ചെയ്യുവാൻ ഓരോരുത്തരും ബാദ്ധ്യസ്ഥരാണ്. കുരിശുവരയ്ക്കുമ്പോൾ പോലും ഏകതാനതയും ഗൗരവവും കാത്തു സൂക്ഷിക്കുവാൻ ശ്രമിക്കേണ്ടതല്ലേ? പ്രാർത്ഥനകളും തിരുവചന വായനയും ശുഷ്ക്കാന്തിയോടെ നിർവ്വഹിക്കേണ്ടതല്ലേ? തിരക്കും തത്രപ്പാടും നമ്മുടെ ആത്മീയതയിലെ വ്യഗ്രത നഷ്ടപ്പെടുത്തുമ്പോൾ ഏക ഹൃദയവും ഏക മനസ്സുമുള്ളവരാകുവാൻ ശാന്തരാകേണ്ടേ? അറിവ് തിരിച്ചറിവിലേക്കും സഹതാപം താദാത്മ്യത്തിലേക്കും വളരുവാൻ അനുതാപ ഹൃദയം ഉണ്ടാകേണ്ടതാണ്. അറിവ് മാത്രമല്ല അലിവും വളരുമ്പോഴാണ് പങ്കുവയ്ക്കലിന്റെ മഹനീയത അനുഭവിച്ച് സംതൃപ്തരാകുവാൻ കൃപ ലഭിക്കൂ. വിശുദ്ധമായ ആരാധന ശബ്ദമുഖരിതമായി തീർക്കാതെ ശാന്തമായി തീരുന്നതിന് പുനർചിന്തകൾ അത്യാവശ്യമാണ്. ദൈവത്തോടു ചേർന്നു വളരുമ്പോൾ സഹോദരസ്നേഹവും ഉണ്ടാകും. ഞങ്ങൾ ഞങ്ങളുടെ നീതി പ്രവൃത്തികളിൽ അല്ല; നിന്റെ മഹാകരുണയിൽ അത്രേ ആശ്രയിച്ചു കൊണ്ടു ഞങ്ങളുടെ യാചനകളെ തിരുസന്നിധിയിൽ ബോധിപ്പിക്കുന്നു. കർത്താവേ, കേൾക്കേണമേ കർത്താവേ ക്ഷമിക്കേണമേ, കർത്താവേ ചെവിക്കൊണ്ടു പ്രവർത്തിക്കേണമേ. എന്റെ ദൈവമേ നിന്നെത്തന്നെ ഓർത്തു താമസിക്കരുതേ. നിന്റെ നാമം വിളിച്ചിരിക്കുന്നുവല്ലോ. ദാനിയേൽ 9:18,19. ഇതു പോലെ സഭയുടെ സമർപ്പണ പ്രാർത്ഥനയും വളർച്ചയും വർദ്ധമാനമാകണം. ക്രിസ്തുവിന്റെയും ക്രിസ്തുവിന്റെ പഠിപ്പിക്കലിന്റെയും പ്രഘോഷകരാകാം. അതിനുമേൽ യാതൊന്നും കടന്നുവരാൻ അനുവദിക്കാത്തവിധം കണ്ണുനീരിന്റെ പ്രാർത്ഥനയിൽ വിശ്വാസികൾ വളരേണ്ടതാണ്. ക്രിസ്തു കേന്ദ്രീകൃത ജീവിതം വളരുമ്പോൾ അപരന് തണലായി, തണുപ്പായി, സാന്ത്വനമായി കൂടെ നിൽക്കുവാൻ സാധിക്കും. മനുഷ്യർക്കെന്നല്ല കർത്താവിനെന്ന പോലെയുള്ള ജീവിതം സംജാതമാകുമ്പോൾ നാമെല്ലാവരും ദാസരും ശുശ്രൂഷകരുമാകും.

ഏക മനസ്സും ഏക ഹൃദയവും ഉള്ളവരായി ഒന്നായ് നന്നായിവർത്തിക്കുവാൻ പരിശുദ്ധാത്മകൃപ ലഭിക്കും. ക്രിസ്തു സമർപ്പിത സമീപനം നല്ല വാക്കോതുവാനും നന്മയുള്ള നടപടികളിൽ വ്യാപരിക്കുവാനും പ്രേരിപ്പിക്കും. സ്വാർത്ഥതയുടെ വേലിക്കെട്ടുകൾ പൊളിച്ചു മാറ്റുവാൻ പ. സഭയുടെ വരുംകാല പ്രാർത്ഥനാനിരത പ്രവർത്തനങ്ങൾ മുഖാന്തിരമാകുമ്പോൾ വ്യക്തി, കുടുംബം, പ്രസ്ഥാനങ്ങൾ, ഇടവകകൾ എന്നിവയിലൂടെ സമൂഹവും ലോകവും ധന്യമാകും. അതിന് പുനർവിചിന്തനവും ധ്യാനവും മടക്കയാത്രയും ഉണ്ടാകുമ്പോൾ ക്രിസ്തുവിന്റെ ഉത്തമ സാക്ഷികളാകുവാൻ സാധിക്കും. ചെറിയ കാര്യങ്ങൾ വലിയ സ്നേഹത്തോടെ ചെയ്യുവാൻ കൂടുതൽ വിനയാന്വിതരാകാം. ഏക ഹൃദയത്തോടെ ചെയ്യുവാൻ കൂടുതൽ നിശബ്ദരും സൗമ്യരുമാകാം. അസാധാരണവും നിരുപാധികവും നിസ്വാർത്ഥവുമായി പങ്കുവയ്ക്കുവാനും സാന്ത്വനമേകുവാനും സ്നേഹത്തോടെ ദൈവകൃപയ്ക്കായി യാചിക്കാം.

"ഈ ലോകത്തിലെ ഏറ്റവും മേന്മയുള്ളതും ഏറ്റവും മനോഹരവുമായ വിഷയങ്ങൾ കാണാനോ കേൾക്കാനോ സാധ്യമല്ല. അത് ഹൃദയം കൊണ്ട് തൊട്ടറിയേണ്ടതുണ്ട്" ഹെലൻ കെല്ലർ. ○



സഭാ മാസികയുടെ കഴിഞ്ഞ ലക്കങ്ങളിൽ ആരാധനാ പഠനം, കുടുംബ വിശേഷം എന്നീ പംക്തികൾ സ്തുത്യർഹമായി തയ്യാറാക്കിയ റവ. ഫാ. ഡോ. വർഗീസ് പി. വർഗീസ് പാമ്പാക്കുട, ശ്രീമതി ജിജി ജോൺസൺ എന്നിവരോടുള്ള കൃതജ്ഞത അറിയിക്കുന്നു.

പെരിങ്ങനാട്

മർത്തശ്മൂനി ഓർത്തഡോക്സ് വലിയപള്ളി

മുന്നാളം, അടൂർ

Ph: 04734-230433, 9400091134 • www.marthashmoonichurch.org

(മലങ്കരയിലെ പ്രഥമ മർത്തശ്മൂനി ദേവാലയം)



മർത്തശ്മൂനി തീർത്ഥാടനകേന്ദ്ര പ്രഖ്യാപനവും

173-ാംമത് പെരിങ്ങനാട് വലിയപള്ളി പെരുന്നാളും




2023 ജനുവരി 20 മുതൽ ഫെബ്രുവരി 02 വരെ

പൗരസ്ത്യ കാതോലിക്കയും
മലങ്കര മെത്രാപ്പോലീത്തയുമായ
മോറാൻ മാർ ബസേലിയോസ്
മാർത്തോമാ മാത്യൂസ് തൃതീയൻ
കാതോലിക്കാബാവ തിരുമേനി
2023 ജനുവരി 24 ന്
പ്രഖ്യാപനകർമ്മം നിർവ്വഹിക്കുന്നു.















പിതൃസ്മൃതി, വിളംബര റാലി, വി. മൂന്നിൻമേൽ കുർബാന, തീർത്ഥാടനകേന്ദ്ര പ്രഖ്യാപനം, ശ്മൂനി വിളക്ക് സ്ഥാപനം പെരുന്നാൾ കൊടിയേറ്റ്, ശ്മൂനി സംഗമം, എക്യുമെനിക്കൽ ക്വിസ് മത്സരം, ടീനേജ് മീറ്റ്, റാസ, ശ്ലൈഹിക വാഴ്വ്, കലാസന്ധ്യ

Marthashmooni peringanad_valiyapally shmooni media

Location



# വൈദ്യൻ വൈദികൻ നയജ്ഞൻ

ഡോ. എം. കുര്യൻ തോമസ്

സൊറാസ്ട്രിയൻ മതസ്ഥനായി ഇന്ത്യയിൽ ജനിച്ചു. സ്കോട്ട്ലണ്ടിൽ വൈദ്യശാസ്ത്രം പഠിച്ചു ഇംഗ്ലണ്ടിൽ ഭിഷഗ്വരനായി. പഠനകാലത്ത് ക്രിസ്തുമതത്തിൽ ആകൃഷ്ടനായി പ്രസ്ബിറ്റീരിയൻ സഭയിൽ ചേർന്നു. പിന്നീട് മലങ്കര സഭയെ തിരിച്ചറിഞ്ഞ് സഭാംഗമായി. ഓർത്തഡോക്സ് വൈദീകനായി പട്ടം കെട്ടപ്പെട്ടു. മലങ്കര സഭയുടെ ഇംഗ്ലണ്ടിലെ സ്ഥാനപതിയായി നിയമിക്കപ്പെട്ടു. ഒരു സന്നിഗ്ദഘട്ടത്തിൽ സഭയ്ക്ക് നിസ്തുലമായ സഹായം ചെയ്തു. ഡോ. ഭാഭ എന്നു മലങ്കര സഭാചരിത്രത്തിൽ അറിയപ്പെടുന്ന ഫാ. ഡോ. ഷാപ്പൂർജി ദാദാഭായി ഭാഭയുടെ (Shapurji Dadabhai Bhabha) ജീവചരിത്രത്തിന്റെ രത്നചുരുക്കം ഇതാണ്.

1859 ൽ ഗുജറാത്തിലെ സൂറത്തിൽ ഒരു പ്രമുഖ പാഴ്സി കുടുംബത്തിലാണ് ഷാപ്പൂർജി ജനിച്ചത്. 14-ാം വയസിൽ മാതുലനും പ്രമുഖ ദേശീയ നേതാവുമായ ദാദാബായി നവറോജിയുടെ പിൻബലത്തിൽ തുടർപഠനത്തിനായി അയർലണ്ടിലെത്തി. അതിനുശേഷം സ്കോട്ട്ലണ്ടിലെ ഗ്ലാസ്ക്കോ യൂണിവേഴ്സിറ്റിയിൽ പഠിച്ച് വൈദ്യശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദം നേടി. തുടർന്ന് ലണ്ടനിൽ പ്രാക്ടീസ് ആരംഭിച്ച ഡോ. ഭാഭ പ്രഗത്ഭനായ ഭിഷഗ്വരൻ എന്ന നിലയിൽ പ്രശസ്തനായി. 1881-1926 കാലഘട്ടത്തിൽ ബ്രിട്ടീഷ് മെഡിക്കൽ അസോസിയേഷനിലെ പ്രമുഖ അംഗമായിരുന്ന ഡോ. ഭാഭ, അറിയപ്പെടുന്ന ഒരു ബാക്ടീരിയോളജിസ്റ്റും ആ രംഗത്ത് വിവിധ പേറ്റന്റുകളുടെ ഉടമയുമായിരുന്നു.

പഠനകാലത്ത് ക്രിസ്തുമതത്തിൽ ആകൃഷ്ടനായ ഡോ. ഭാഭ പ്രൊട്ടസ്റ്റന്റ് വിഭാഗമായ പ്രസ്ബിറ്റേറിയൻ സഭയിൽ അംഗമായി. എന്നുമാത്രമല്ല, ആ സഭയിൽ സജീവ പ്രവർത്തകനായ ശെമ്മാശ് (Deacon) ആയി സ്ഥാനമേൽക്കുകയും ചെയ്തു. ഇംഗ്ലണ്ടിലേയ്ക്കു കുടിയേറിയ യഹൂദരുടെ ഇടയിലായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തന മേഖല. അതിനായി അദ്ദേഹം ഒരു പ്രത്യേക മിഷൻതന്നെ സ്ഥാപിച്ചു. ഈ പ്രവർത്തനങ്ങളുടെ ഫലമായി അനേക യഹൂദർ പ്രസ്ബിറ്റേറിയൻ സഭയിൽ ചേർന്നു. ഈ മിഷന്റെ ഭാഗമായി പ്രസ്ബിറ്റേറിയൻ സഭ അക്കാലത്ത് യെറുശലേമിൽ ഒരു മിഷൻ സെന്റർ സ്ഥാപിക്കുകയും ചെയ്തു

തങ്ങളുടെ പുത്രന്റെ ക്രിസ്തുമതപ്രവേശനം അറിഞ്ഞ ഡോ. ഭാഭയുടെ മാതാപിതാക്കൾ അതിൽനിന്നും അദ്ദേഹത്തെ പിന്തിരിപ്പക്കാൻ ഇടപെടണമെന്നു അഭ്യർത്ഥിച്ചുകൊണ്ട് 1886 ഏപ്രിലിൽ അന്ന് ഇംഗ്ലണ്ടിലുണ്ടായിരുന്ന ദാദാബായ് നവറോജിക്ക് കത്തുകളെഴുതി. അതിനെത്തുടർന്ന് ദാദാബായ് നവറോജി ഡോ. ഭാഭയെ നേരിട്ടുകണ്ട് മാതാപിതാക്കളുടെ കത്തുകൾ കൈമാറുകയും സൊറവസ്ട്രിയൻ മതത്തിലേക്ക് മടങ്ങണമെന്ന ആവശ്യം ഉന്നയിക്കുകയും ചെയ്തു. പക്ഷേ പെട്ടന്നുതന്നെ അദ്ദേഹം, ഡോ. ഭാഭയുടെ ഇനിയുമൊരു മടക്കം സാദ്ധ്യമല്ലാത്ത വിധം കടുത്ത ക്രിസ്തുമത പ്രേമം മനസിലാക്കുകയും ആ ശ്രമത്തിൽ നിന്നും പിന്മാറുകയും ചെയ്തു. എന്നു മാത്രമല്ല, പിതാവിന്റെ വേദനയോട് സഹതപിക്കുകയല്ലാതെ മറ്റ് മാർഗ്ഗങ്ങൾ തന്റെ മുമ്പിൽ ഇല്ലായെന്ന് ഡോ. ഭാഭയോട് ദാദാബായ് നവറോജി വ്യക്തമാക്കി.



ക്രിസ്തുമതം സ്വീകരിക്കുകയും പ്രസ്ബിറ്റേറിയൻ സഭയിൽ സജീവമായി പ്രവർത്തിക്കുകയും ചെയ്യുമ്പോഴും ഡോ. ഭാഭ തന്റെ മതപഠനം അവസാനിപ്പിച്ചില്ല. ഈ തുടർപഠനമാണ് അദ്ദേഹത്തെ മലങ്കരസഭയിൽ അംഗമാക്കിയത്. ഇതിനു കാരണഭൂതനായത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ വ്യവഹാര കാര്യസ്ഥനും മലങ്കര അസോസിയേഷൻ സെക്രട്ടറിയും മലങ്കര ഇടവക പത്രിക പത്രാധിപരുമായിരുന്ന ഇടവഴിക്കൽ ഇ. എം. ഫീലിപ്പോസ് ആയിരുന്നു. ഈ സംഭവ പരമ്പരയെക്കുറിച്ച് അദ്ദേഹം തന്റെ 'ആത്മകഥയായ മലങ്കരസഭയുടെ രഹസ്യപേടകം' എന്ന കൃതിയിൽ സവിസ്തരം ഇപ്രകാരം പ്രതിപാദിക്കുന്നു

'...ബോംബെ സംസ്ഥാനത്തു പൂനാ നിവാസിയും ജാതിയിൽ പാർസിയുമായിരുന്ന ഒരാൾ ബാല്യത്തിലേ ഇംഗ്ലണ്ടിൽപോയി പഠിച്ച് വൈദ്യശാസ്ത്രത്തിൽ ഉൽകൃഷ്ടപരീക്ഷാവിജയിയായി തനതു ആശുപത്രിയേർപ്പെടുത്തി ക്രിസ്തുമതം സ്വീകരിച്ച് താമസിക്കുന്നുണ്ട് അദ്ദേഹത്തിന്റെ പേർ ഡോക്ടർ എസ്സ്. ഡി. ബാബ്ബാ എന്നാണ്. അദ്ദേഹം ക്രിസ്ത്യാനിമതം സ്വീകരിച്ചത് ബിഷോപ്പില്ലാത്ത വർഗ്ഗമായ പ്രെസ്ബിറ്റേറിയൻ സഭയിൽ ആയിരുന്നു. അതിൽ പട്ടമേറ്റു ഒരു പാതിരിജോലിയും അദ്ദേഹം വഹിച്ചിരുന്നു. അദ്ദേഹത്തെക്കുറിച്ച് നമുക്ക് അറിവും പരിചയവും ഇല്ലായിരുന്നെങ്കിലും മലങ്കരസഭയെക്കുറിച്ച് അദ്ദേഹത്തിനു നല്ല ജ്ഞാനമുണ്ടായിരുന്നു. നമ്മുടെ സഭാചരിത്രം, ഉപദേശാചാരങ്ങൾ മുതലായവ അദ്ദേഹം മുമ്പേതന്നെ വശമാക്കിയിരുന്നു. അദ്ദേഹം പല ലഘുലേഖകൾ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൽ ഇന്ത്യയിലെ സഭയെക്കുറിച്ചു പറയുമ്പോൾ ഇന്ത്യയിലെ ജാത്യസഭ സുറിയാനിസഭയാണെന്നും സുറിയാനി സഭയ്ക്കല്ലാതെ ഇന്ത്യയിൽ സഭാഭരണം ചെയ്‌വാൻ

മറ്റു സഭകൾക്കു അവകാശമില്ലെന്നും മിഷ്യൻവേല നടത്തി ഇന്ത്യയെ മനസ്സുതിരിപ്പിക്കാൻ സുറിയാനിസഭയ്ക്കു ശക്തിയില്ലാത്തതുകൊണ്ട് മറ്റു സഭയിലെ മിഷ്യനറിമാർ വേലചെയ്തു മനസ്സു തിരിക്കുന്നവരെ സുറിയാനി സഭയിലേക്കു വിട്ടുകൊടുക്കയും സുറിയാനി മേല്പട്ടക്കാരെക്കൊണ്ടു ഭരിപ്പിക്കയും ചെയ്യണമെന്നും മറ്റും ചില തത്വങ്ങൾ ബലമായി വാദിച്ചിരുന്നതു യാദൃശ്ചികമായി എനിക്കു വായിക്കാൻ ഇടയായി. അതുമുതൽ ഞാൻ അദ്ദേഹവുമായി എഴുത്തുകുത്തു നടത്തി ഞങ്ങൾ തമ്മിൽ അത്യന്തം ഇഷ്ടന്മാരായി തീർന്നു. പിന്നീടു ഞാൻ  മുഖാന്തിരം അദ്ദേഹവും മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായും തമ്മിൽ പരിചയപ്പെട്ടു. ഇങ്ങനെ അദ്ദേഹം സുറിയാനിസഭയുടെ ഉപദേശാചാരങ്ങളെ വായിച്ച് പഠിച്ച് നമ്മുടെ സഭയുടെ ഒരംഗമായി തീർന്നു. പ്രെസ്ബിറ്റേറിയൻ സഭയിൽനിന്നു അദ്ദേഹത്തിനു കിട്ടിയ പട്ടം പട്ടമല്ലെന്നു ബോദ്ധ്യം വരികയും സാധുവായ കൈവയ്പു വേണമെന്നുള്ള ആഗ്രഹം ജനിക്കയും ചെയ്തു. ലണ്ടനിൽനിന്നു ഇവിടെവന്ന് പട്ടമേൽക്കുന്നത് വലിയ പ്രയാസവും ചെലവുമായിരുന്നതിനാൽ നമ്മുടെ വലിയ തിരുമേനിയുടെ കല്പനയോടുകൂടെ അദ്ദേഹത്തെ ഊർശ്ലേമിലേക്കയ്ക്കുകയും അവിടുത്തെ സുറിയാനി മേൽപ്പട്ടക്കാരനായിരുന്ന മാർ ഈവാനിയോസ് ഏലിയാസ് ബാവായെക്കൊണ്ടു ഡോക്ടർ ബാബ്ബായിക്ക് ശെമ്മാശുപട്ടവും കശീശപട്ടവും കൊടുപ്പിക്കയും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാൽ കൊടുക്കപ്പെട്ട പട്ടക്കടലാസും അധികാരപത്രവും കൊണ്ടു മലങ്കരസഭയുടെ സ്ഥാനപതിയായി നിയമിക്കപ്പെടുകയും ചെയ്തു...'

ഡോ. ഭാഭയുടെ പട്ടാഭിഷേകത്തെക്കുറിച്ച് അക്കാലത്തെ ഒരു ഇംഗ്ലീഷ് പ്രസിദ്ധീകരണത്തിൽ പ്രസിദ്ധപ്പെടുത്തിയതും 1902 ഡിസംബർ 31-ന് യെറുശലേമിൽനിന്നും സ്വന്തം ലേഖകൻ അയച്ചതുമായ റിപ്പോർട്ടിനെ ഇപ്രകാരം സംഗ്രഹിക്കാം.

'...(ഇദ്ദേഹം) ഇന്ത്യൻ വംശജനും, പൂനാ നിവാസിയും, ഗ്ലാസ്കോ യൂണിവേഴ്സിയിറ്റിയുടെ എം. ഡി. ബിരുദധാരിയും ഇംഗ്ലണ്ടിൽ ഫിസിഷ്യനായി പ്രാക്ടീസ് ചെയ്തുവരുന്ന വ്യക്തിയുമാണ്. ...സെന്റ് തോമസ് ക്രിസ്ത്യാനികളെപ്പറ്റി ഈ ഭിഷഗ്വരൻ പ്രസിദ്ധീകരിച്ച ലേഖന പരമ്പര, ഇന്ത്യയിലെ പൂർവിക സഭയുടെ മെത്രാപ്പോലീത്താ ആയ മാർ ദീവന്നാസ്യോസിന്റെ ശ്രദ്ധയിൽപ്പെട്ടു. പട്ടത്വത്തിനായി അദ്ദേഹം (ഡോ. ഭാഭായെ) യെറുശലേമിലെ സുറിയാനി (യാക്കോബായ) മെത്രാപ്പോലീത്താ ആയ (മാർ) ഈവാനിയോസ് ഏലിയാസിന്റെ അടുക്കലേക്ക് നയിച്ചു. അതിനെത്തുടർന്ന് (യെറുശലേം) നഗര മതിലുകൾക്ക് ഉള്ളിലുള്ള മാർ മർക്കോസിന്റെ പള്ളിയിൽ വെച്ച് ക്രിസ്തുമസിനു മുമ്പുള്ള നാലാമത്തെ ഞായറാഴ്ച, വി. യാക്കോബിന്റെ ക്രമം അനുസരിച്ചുള്ള വി. കുർബാന അർപ്പണത്തിനുമുമ്പ്, മെത്രാപ്പോലീത്തായുടെ കൈകളാൽ സ്ഥാനാർത്ഥിക്ക് മൂറോൻ അഭിഷേകം നടത്തുകയും ശെമ്മാശനായി പട്ടം കെട്ടുകയും ചെയ്തു. പിറ്റന്നു രാവിലെ (സെന്റ് തോമസിന്റെ പെരുന്നാൾ) അദ്ദേഹത്തെ വൈദീകരുടെ ഗണത്തിൽ ഉൾപ്പെടുത്തി. (അദ്ദേഹം) നാളെ വിശുദ്ധ നഗരത്തിൽനിന്നും ഇംഗ്ലണ്ടിലേയ്ക്ക് പുറപ്പെടും. അവിടെ അദ്ദേഹം ഇന്ത്യയിലെ സുറിയാനി മെത്രാപ്പോലീത്തായുടെ പ്രതിനിധിയായി പ്രവർത്തിക്കും.'

പ. പരുമല തിരുമേനിയുടെ വിയോഗവാർത്ത അറിഞ്ഞ് മർക്കോസിന്റെ മാളികയിൽ അദ്ദേഹത്തിന്റെ ഓർമ്മ കഴിക്കുകയും 1903 മകരം 3-ന് മലങ്കരയിലേയ്ക്ക് അനുശോചന സന്ദേശം അയയ്ക്കുകയും ചെയ്ത യെറുശലേമിന്റെ മാർ ഈവാനിയോസ് ഏലിയാസ് മെത്രാപ്പോലീത്താ മലങ്കരയ്ക്ക് അപരിചിതനായിരുന്നില്ല. തീയതി വ്യക്തമാക്കാത്ത ഈ സ്മാരക ശുശ്രൂഷ നടക്കുമ്പോൾ ഡോ. ഭാഭ യെറുശലേമിലുണ്ടാകാനുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ല. എങ്കിലും ഈ പത്രക്കുറിപ്പിൽ കാലഗണനാപരമായ ഒരു പിഴവുണ്ട്. റോമൻ-ആംഗ്ലിക്കൻ പാരമ്പര്യപ്രകാരം മാർത്തോമ്മാശ്ലീഹായുടെ പെരുന്നാൾ ഡിസംബർ 21-ന് ആണ്. അതേ പാരമ്പര്യങ്ങളിൽ 1902-ലെ തിരു അവതാരത്തിനു മുമ്പുള്ള നാലാമത്തെ ഞായറാഴ്ചയും ഡിസംബർ 21 ആണ്  ഈ വസ്തുതകളുടെ അടിസ്ഥാനത്തിൽ മുകളിൽ പരാമർശിച്ച പത്രവാർത്ത പരിശോധിച്ചാൽ ഒന്നുകിൽ ശെമ്മാശപട്ടം ക്രിസ്തുമസിനു മുമ്പുള്ള നാലാമത്തെ ഞായറാഴ്ചയായ ഡിസംബർ 21 നും, കശ്ശീശാ പട്ടം പിറ്റേന്ന് ഡിസംബർ 22-ന് തിങ്കളാഴ്ചയും നൽകി എന്നു വരണം. അതല്ലങ്കിൽ മൂറോനഭിഷേകവും ശെമ്മാശപട്ടവും ഡിസംബർ 20-ന് ശനിയാഴ്ചയും വൈദീകസ്ഥാനം പിറ്റേന്നു ഞായറാഴ്ചയും നൽകണം.

'...അദ്ദേഹം വിശ്വാസത്തിൽ നല്ല സ്ഥിരനും തന്റെ സഭയെക്കുറിച്ച് എരിവുള്ളവനുമാകുന്നു. മാർ യാക്കോബ് ശ്ലീഹാ എഴുതിയ കുർബ്ബാന തക്സായുടെ ഇംഗ്ലീഷ് തർജ്ജമവച്ചു അദ്ദേഹം കുർബ്ബാന ചൊല്ലുന്നു. ഇംഗ്ലീഷ് പത്രങ്ങളിലും മറ്റും നമ്മുടെ സഭയെക്കുറിച്ചു ഉപന്യാസങ്ങൾ എഴുതുകയും ചെയ്യുന്നുണ്ട്...' എന്ന്  ഇ. എം. ഫീലിപ്പോസ് ഇദ്ദേഹത്തെപ്പറ്റി സാക്ഷ്യപ്പെടുത്തുന്നു. ഇംഗ്ലണ്ടിൽ ഇന്ത്യയിലെ സുറിയാനി മെത്രാപ്പോലീത്തായുടെ പ്രതിനിധി ആയി ഒരാളുടെ ആവശ്യം എന്തെന്നതാണ് ഇവിടെ ഉയരുന്ന ചോദ്യം. ഇതിനുള്ള ഉത്തരവും ഇ  എം. ഫീലിപ്പോസ് നൽകുന്നുണ്ട്.

'...(ബ്രിട്ടീഷ്) സാമ്രാജ്യതലസ്ഥാനത്തു സഭയുടെ ഒരു സ്ഥാനപതി ഇരിക്കുന്നതു ഏതുവിധത്തിൽ നോക്കിയാലും ഉപയോഗകരമാകുന്നു. സഭാസംബന്ധമായി ഇംഗ്ലീഷ് പത്രങ്ങളിൽ ആവശ്യപ്പെട്ട സംഗതികൾ പ്രസിദ്ധപ്പെടുത്തുക. അവിടെ ഉണ്ടാകുന്ന പ്രധാന സംഗതികളിൽ നമ്മുടെ പ്രാതിനിധ്യം വഹിക്കുക മുതലായതാണ് സ്ഥാനപതിയുടെ ജോലി. ഇങ്ങനെ ഒരു സ്ഥാനപതിയെ നിയമിക്കണമെങ്കിൽ വളരെ പണച്ചെലവു ചെയ്യണം. നല്ല ശമ്പളവും കൊടുക്കണം. ആവക പ്രയാസങ്ങൾ ഒന്നും കൂടാതെ നമ്മുടെ ഒരു സ്ഥാനപതിയെ (ഡോ. ഭാഭാ) ലണ്ടൻപട്ടണത്തിൽ ഏർപ്പെടുത്തിയിട്ടുണ്ട്.

ഇതിനൊരു പശ്ചാത്തലമുണ്ട്. മലങ്കരസഭയും ആംഗ്ലിക്കൻ മിഷണറിമാരും തമ്മിലുള്ള സ്വത്തു വിഭജനം നടത്തിയത് 1840-ലെ കൊച്ചി പഞ്ചായത്തു വിധിപ്രകാരമാണ്. തികച്ചും ഏകപക്ഷീയമായി ബ്രിട്ടീഷ് മിഷണിമാർക്ക് അനുകൂലമായി എഴുതിയ ഈ വിധിയിൽ അസംതൃപ്തനായ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ, നസ്രാണികൾക്കു ലഭിച്ച വട്ടിപ്പണ പലിശയും മറ്റ് ചില അല്പസംഖ്യകളും കൈപ്പറ്റാൻ വിസമ്മതിച്ചു. 1889-ൽ അവസാനിച്ച സെമിനാരിക്കേസു മുതൽ മലങ്കര സഭയുടെ വ്യവഹാര കാര്യങ്ങൾ നടത്തിയിരുന്ന ഇ  എം. ഫീലിപ്പോസ്, ചില പഴയ രേഖകളുടെ അടിസ്ഥാനത്തിൽ കൊച്ചി പഞ്ചായത്ത് വിധിക്ക് അപ്പീൽ കൊടുക്കാമെന്നും മൺറോ തുരുത്ത് അടക്കമുള്ള മിഷണറിമാർക്ക് അവകാശം കൊടുത്ത വസ്തുക്കളിന്മേൽ മലങ്കരസഭയ്ക്ക് അവകാശവാദം ഉന്നയിക്കാമെന്നും കണ്ടെത്തി. ഈ വിഷയം പല പ്രാവശ്യം മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയിൽ ചർച്ച ചെയ്തിട്ടുണ്ട്. ഒരു വ്യവഹാരം കൂടാതെ പ്രശ്നപരിഹാരം ഉണ്ടാക്കുവാൻ ഇംഗ്ലണ്ടിലെ ചർച്ച് മിഷൻ സൊസൈറ്റി ആസ്ഥാനവുമായി മലങ്കര സഭ അക്കാലത്ത് എഴുത്തുകുത്തുകൾ നടത്തി. ഈ വിഷയ

ത്തെപ്പറ്റിയും മലങ്കരസഭയെപ്പറ്റിയും ആംഗ്ലിക്കൻ സഭയുടെ വിശ്വാസ വൈപരീത്യങ്ങളേപ്പറ്റിയും ബ്രിട്ടീഷ് മിഷിനറിമാരുടെ അജമോഷണത്തെപ്പറ്റിയും ഇ. എം. ഫീലിപ്പോസ് ഇംഗ്ലീഷ് മാദ്ധ്യമങ്ങളിൽ എഴുതുകയും വാദപ്രതിവാദങ്ങൾ നടത്തുകയും ചെയ്തിരുന്ന സമയമായിരുന്നു അത്.

ഡോ. ഭാഭായുടെ പിൽക്കാല പ്രവർത്തനങ്ങളെപ്പറ്റി കാര്യമായ വിവരങ്ങളില്ല. പക്ഷേ അവസാനസമയത്തും അദ്ദേഹം മലങ്കര സഭയിൽ ഉറച്ചു നിന്നിരുന്നു എന്നതിനു തെളിവുണ്ട്. 1937 ൽ എഡിൻബറോ കോൺഫറൻസിൽ പങ്കെടുക്കുവാനായി ലണ്ടനിൽ എത്തിയ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായെ അന്ന് 78 വയസ് പ്രായമുണ്ടായിരുന്ന ഡോ. ഭാഭ സന്ദർശിച്ചതിനെപ്പറ്റി എഡിൻബറോ യാത്ര എന്ന യാത്രാ വിവരണത്തിൽ ഇപ്രകാരം പരാമർശിക്കുന്നു.

'....(1937) സെപ്റ്റംബർ ...2. നമ്മുടെ സഭയുടെ ഒരു ആത്മമിത്രമായ ഡോക്ടർ ബാബാ കാതോലിക്കാബാവാ തിരുമേനിയെ സന്ദർശിച്ചു. പിന്നീടും പല പ്രാവശ്യം ഈ വന്ദ്യവയോധികൻ ബാവാ തിരുമേനിയെ വന്നു കാണുകയുണ്ടായിട്ടുണ്ട്. ഒരു ദിവസം ഇദ്ദേഹം തിരുമേനിയെ സ്വഭവനത്തിലേക്കു ക്ഷണിച്ചുകൊണ്ടു പോകുകയും അവിടെ വച്ചു കെങ്കേമമായ ഒരു ചായസൽക്കാരം നൽകുകയും ചെയ്തു. ഈ ലോകത്തിൽ നിന്നു കടന്നുപോകുന്നതിനു മുമ്പ് മലങ്കര സുറിയാനി സഭയിൽ സമാധാനം ഉണ്ടായി കാണുന്നതിന് അതിയായി ആഗ്രഹിക്കുന്നു എന്നും, തൻനിമിത്തം കഴിയുന്നതു പ്രവർത്തിച്ചുകൊണ്ടാണ് ഇരിക്കുന്നതെന്നും ഒരു സന്ദർഭത്തിൽ അദ്ദേഹം തിരുമേനിയോടു പ്രസ്താവിക്കുകയുണ്ടായി. ഇദ്ദേഹം യെരുശേമിൽവച്ച് അനേക വർഷങ്ങൾക്കു മുമ്പു സുറിയാനിസഭയിലെ ഒരു വൈദീകനായി പട്ടം സ്വീകരിച്ച ദേഹമാണെന്നു പലർക്കും അറിയാമായിരിക്കും എന്നു വിചാരിക്കുന്നു .

....(1937 സെപ്റ്റംബർ) 9. ലണ്ടനിലുള്ള അർമ്മീനിയൻപള്ളി വികാരിയുടെ ക്ഷണപ്രകാരം ബാവാ തിരുമനസ്സുകൊണ്ട് ആ പള്ളിയിൽ വി. കുർബ്ബാന അനുഷ്ഠിക്കുകയും പ്രസംഗിക്കുകയും ചെയ്തു. ഡോക്ടർ ബാബായും മറ്റും വി. കുർബാന അനുഭവിക്കുകയുണ്ടായി. .'

എഡിൻബറോ യാത്രയിൽ പ. പിതാവിനെ അനുയാത്ര ചെയ്ത സി. എം. തോമസ് റമ്പാൻ (പിന്നീട് തോമാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത) ഓക്സ്ഫോർഡിൽ വിദ്യാർത്ഥിയായി ചേർന്നു കൗളി ആശ്രമത്തിൽ താമസമാക്കി. അന്ന് ഇംഗ്ലണ്ടിൽ പഠനം നടത്തിയിരുന്ന ഏതാനും മലയാളി വിദ്യാർത്ഥികൾക്കായി മാസത്തിലൊരിക്കൽ ലണ്ടനിലെ കൗളി ആശ്രമ ചാപ്പലിൽ വി. കുർബാന അർപ്പിച്ചിരുന്നു. അദ്ദേഹവും ഡോ. ഭാഭയുമായി നല്ല സുഹൃദ്ബന്ധം പുലർത്തിയിരുന്നു. ഈ കാലഘട്ടത്തെപ്പറ്റി തോമാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത തന്റെ ആത്മകഥയിൽ ഇപ്രകാരം സ്മരിക്കുന്നു.

'....ഇന്ത്യയിലെ സുറിയാനി സഭയെ പ്രതിനിധീകരിച്ച് ലണ്ടനിനിൽ ദീർഘകാലം വൈദീകനായിരുന്ന് പരേതനായ ഡോക്ടർ എസ്. ഡി. ഭാഭയെ അദ്ദേഹത്തിന്റെ രോഗക്കിടക്കയിൽ പലപ്പോഴും നാം സന്ദർശിക്കുകയും ഒടുവിൽ തൈലാഭിഷേകം നടത്തുകയും ചെയ്തു...നമ്മുടെ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസുകൊണ്ടും ലണ്ടൻ സന്ദർശനവേളയിൽ ഈ (അർമീനിയൻ) വി. കുർബാന അർപ്പിക്കുകയും ഡോക്ടർ ഭാഭായ്ക്കു വി. കുർബാന കൊടുക്കുകയും ചെയ്തിട്ടുണ്ടെന്നുള്ളത് പ്രസ്താവ്യമാണ്...'

1939–ൽ സി. എം. തോമസ് റമ്പാൻ നാട്ടിലേയ്ക്കു മടങ്ങി. 1941 ജനുവരി 3 ന് 82 ാം വയസിൽ ഫാ. ഡോ. ഷാപ്പൂർജി ദാദാഭായി ഭാഭ അന്തരിച്ചു. രണ്ടാം ലോകമഹായുദ്ധം ആരംഭിച്ചതിനെത്തുടർന്ന് ഇംഗ്ലണ്ടിലെ വിദേശ വിദ്യാർത്ഥികളെയെല്ലാം തിരിച്ചയച്ചതിനാൽ അക്കാലത്ത് മലങ്കര സഭയിലെ വൈദീകർ ആരും അവിടെ ഉണ്ടായിരുന്നില്ല. അതിനാൽ ഒരു റോമൻ കത്തോലിക്കാ പുരോഹിതനാണ് അദ്ദേഹത്തിന്റെ കബറടക്കം നടത്തിയത്.

ഇന്ത്യൻ ആണവശാസ്ത്രത്തിന്റെ പിതാവും ആറ്റോമിക് എനേർജി കമ്മീഷന്റെ പ്രഥമ ചെയർമാനും ആയിരുന്ന ഹോമി ജെ. ഭാഭായുടെ അടുത്ത ബന്ധു ആയിരുന്ന ഫാ. ഡോ. ഭാഭ അവിവാഹിതനായിരുന്നു. തന്റെ സഹോദര പൗത്രനായ ഡൊറാബ്ജി ഭാഭായൊടൊപ്പമാണ് ഡോ. ഭാഭാ അന്ത്യകാലം ചിലവഴിച്ചത്. തന്റെ കബറിടത്തിന്റെ കൈവശാവകാശം തോമാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത സ്ഥാപിച്ച പത്തനാപുരം മൗണ്ട് താബോർ ദയറായ്ക്ക് അദ്ദേഹം രേഖാമൂലം നൽകിയിരുന്നു. എല്ലാവർഷവും ജനുവരി 3–ന് ഡോ. ഭാഭായുടെ ഓർമ്മ പത്തനാപുരം ദയാറാ ചാപ്പലിൽ നടത്തിവന്നു. തന്റെ സമ്പാദ്യത്തിന്റെ ഒരു ഭാഗം അദ്ദേഹത്തിന്റെ വിൽപത്രപ്രകാരം മലങ്കരസഭയ്ക്ക് നീക്കിവെച്ചിരുന്നുവെന്നും പിൽക്കാലത്ത് ഡോ. ഫീലിപ്പോസ് മാർ തേയോഫീലോസ് മെത്രാപ്പോലീത്തായാണ് ഈ വസ്തുത മനസിലാക്കി പ്രസ്തുത തുക കണ്ടെത്തി പത്തനാപുരം ദയറായ്ക്ക് കൈമാറിയെന്നും പറയപ്പെടുന്നു.

ഇനി ഫാ. ഡോ. ഷാർപ്പൂജി ഭാഭാ മലങ്കരസഭയ്ക്ക് നൽകിയ അതുല്യവും അവിസ്മരണീയവുമായ സംഭാവന എന്തെന്ന് പരിശോധിക്കാം. അത് ഇ. എം. ഫീലിപ്പോസിന്റെ വാക്കുകളിൽ.

'.. (പുലിക്കോട്ടിൽ) മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കല്പനപ്രകാരം 1083 കുംഭം 15–നു കോട്ടയത്തു സിമ്മനാരിയിൽ കൂടിയ പൊതുയോഗത്തിൽ വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാനെയും കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയും മെത്രാൻ സ്ഥാനത്തിനു തിരഞ്ഞെടുക്കുകയും അവരെ സ്ഥാനാഭിഷേകത്തിനു ഊർശ്ലേമിലേക്കയയ്ക്കാൻ തീരുമാനിക്കയും ചെയ്ത കൂട്ടത്തിൽ .. സമുദായ സെക്രട്ടറിയുടെ നിലയിൽ സഭാസംബന്ധമായ പല സംഗതികൾ ഞാൻ ബാവായ്ക്കു (അബ്ദുള്ളാ ദ്വിതീയൻ അന്ത്യോഖ്യാ പാത്രിയർക്കീസ്) ഇവർവശം എഴുതിയയച്ചു. ഇവർ സ്ഥാനമേറ്റശേഷം ഇവരിൽ ഗീവറുഗീസ് റമ്പാനെ വലിയ തിരുമേനിയുടെ (പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ) അസിസ്റ്റന്റും പിൻഗാമിയുമായി നിയമിച്ചയച്ചയ്ക്കണമെന്നു പൊതുയോഗം നിശ്ചയിക്കയും മെത്രാപ്പോലീത്തന്മാർ എഴുതിയയയ്ക്കുകയും ചെയ്തിട്ടും 'പിൻഗാമി' എന്ന നില ബാവാ അനുവദിക്കയോ സ്ഥാത്തിക്കോനിൽ കാണിക്കയോ ചെയ്തില്ല. വലിയ തിരുമേനിയുടെ കാലശേഷം പിൻതുടർച്ചസ്ഥാനം കൊച്ചു ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കു (പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്താ) ഉറപ്പിച്ചുകിട്ടാൻ എഴുത്തുകളും കമ്പികളും അയച്ചിട്ടും ബാവാ തർക്കം പറഞ്ഞുകൊണ്ടിരുന്നു. പാത്രിയർക്കീസ് ബാവാ ആ സമയത്ത് ലണ്ടനിൽ ഡോക്ടർ ബാബ്ബായുടെ അതിഥിയായി താമസിക്കയായിരുന്നു. പിന്തുടർച്ചാവകാശം സ്ഥിരപ്പെടുത്തുന്നതിന് ബാവായ്ക്ക് വളരെ വിസമ്മതം ഉണ്ടെന്നറിഞ്ഞിരുന്നതിനാലും അത് ഒരു തർക്കവിഷയമായിത്തീർന്നിട്ട് വലിയ കുഴപ്പം നേരിട്ടേക്കാമെന്ന് എനിക്കു ഭയം ഉണ്ടായിരുന്നതിനാലും വലിയതിരുമേനിക്ക് ദീനം ആരംഭിച്ചപ്പോൾ മുതൽ ഈ ഗൗരവമായ സംഗതിയെക്കുറിച്ച് ഞാൻ ഡോക്ടർ ബാബ്ബായ്ക്ക് തുടരെത്തുടരെ പല എഴുത്തുകൾ അയയ്ക്കയും അദ്ദേഹം

പാത്രിയർക്കീസ് ബാവായുടെ അടുക്കൽ നിർബന്ധിക്കയും ചെയ്തതുകൊണ്ട് കൊച്ചുദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ വലിയതിരുമേനിയുടെ പിൻഗാമിയായി ബാവാ വളരെ പ്രയാസത്തോടുകൂടി ഒടുവിൽ സമ്മതിച്ചു. ഇതിലേക്ക് ബാവായെ സമ്മതിപ്പിക്കാൻ ഡോക്ടർ ബാബ്ബായ്ക്കുണ്ടായ വിമ്മിഷ്ടം അദ്ദേഹം എനിക്കു വിസ്താരമായി എഴുതിയിട്ടുണ്ട്. ചുരുക്കിപ്പറഞ്ഞാൽ ഞാൻ ഡോക്ടർ ബാബ്ബായെ ഹേമിക്കയും തന്റെ അതിഥി ആയിരുന്ന സന്ദർഭത്തിൽ ഡോക്ടർ ബാബ്ബാ പാത്രീയർക്കീസു ബാവായെ നിർബന്ധിക്കയും ചെയ്യാതിരുന്നെങ്കിൽ കൊച്ചു ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ച് കല്പന ഉണ്ടാകയില്ലെന്നുള്ളതു തീർച്ചയാണ്...'

1889-ൽ സെമിനാരിക്കേസിലെ തിരുവിതാംകൂർ റോയൽകോർട്ടു വിധിപ്രകാരം അന്ത്യോഖ്യാ പാത്രിയർക്കീസിന് അപ്രാപ്യമായ മലങ്കരയിലെ ലൗകീകാധികാരം മലങ്കര മെത്രാന്റെയും അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടേയും പക്കൽനിന്ന് രജീസ്റ്റർ ഉടമ്പടികൾ വാങ്ങി കരഗതമാക്കാൻ അന്നുമുതൽ അന്ത്യോഖ്യാ പാത്രിയർക്കീസന്മാർ ശ്രമിച്ചുവന്നതാണ്. പക്ഷേ മാർ ദീവന്നാസ്യോസ് അഞ്ചാമനും മാനേജിംഗ് കമ്മറ്റിയും അതിനു വിസമ്മതിച്ചു. മാർ ദീവന്നാസ്യോസ് ആറാമന്റെ വാഴ്ചയുടെ സമയത്ത് പാത്രിയർക്കീസ് ഈ ചീട്ട് പുറത്തെടുത്തുവെങ്കിലും ഫലപ്രദമായില്ല. അതിനാലാണ് അന്ന് മലങ്കര സഭ ആവശ്യപ്പെട്ടതുപോലുള്ള സ്ഥാത്തിക്കോൻ നൽകാൻ അബ്ദുള്ളാ ദ്വിതീയൻ വിസമ്മതിച്ചത്.

സെമിനാരിക്കേസ് വിധിപ്രകാരം മലങ്കര മെത്രാൻ സ്ഥാനപ്രാപ്തിക്ക് ജനത്തിന്റെ തിരഞ്ഞെടുപ്പും പാത്രിയർക്കീസിന്റെ കൈവെപ്പും അനിവാര്യമാണ് അതിനാലാണ് മാർ ദീവന്നാസ്യോസ് ആറാമന്റെ നിയമാനുസൃത സ്ഥാനാരോഹണത്തിന് ഈ സ്ഥാത്തിക്കോൻ അത്യന്താപേക്ഷിതമായത്. അബ്ദുള്ളാ പാത്രിയർക്കീസ് കേരളത്തിലേയ്ക്കുള്ള യാത്രാമദ്ധ്യേ മൂന്നു മാസത്തോളം ലണ്ടനിൽ ഡോ. ഭാഭായുടെ അഥിതിയായി താമസിച്ചു. ഇക്കാലത്താണ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മരണക്കിടക്കയിൽ ആകുന്നതും ഇ. എം. ഫീലിപ്പോസ് വിവരിച്ച സംഭവ പരമ്പരകൾ അരങ്ങേറുന്നതും. അന്ന് ഡോ. ഭാഭായുടെ ശ്രമം വിജയിക്കുകയും സ്ഥാത്തിക്കോൻ ലഭിക്കുകയും മാർ ദീവന്നാസ്യോസ് ആറാമന്റെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനാരോഹണം പ്രശ്നരഹിതമായി നടക്കുകയും ചെയ്തില്ലായിരുന്നുവെങ്കിൽ തുടർന്നുണ്ടായ അബ്ദുള്ളാ ദ്വിതീയന്റെ കേരളഗമനത്തിന്റെയും 1911-ലെ പൊട്ടിത്തെറിയുടേയും അനന്തരഫലം മറ്റൊന്നാകുമായിരുന്നു. ഇതാണ് ഡോ. ഭാഭായുടെ സഭാസേവനത്തിന്റെ മഹത്വപൂർണമായ ഫലം.

ചരിത്രത്തിൽ വിസ്മൃതനായിരുന്ന ഡോ. ഭാഭായെപ്പറ്റിയുള്ള അന്വേഷണം മലങ്കരസഭ ആരംഭിച്ചത് യു.കെ, യൂറോപ്പ്, ആഫ്രിക്ക ഭദ്രാസനം രൂപീകരിച്ച ശേഷമാണ്. ശ്രമകരമായ അന്വേഷണത്തിനൊടുവിൽ അദ്ദേഹത്തിന്റെ കബറിടം കണ്ടെത്തി. അതു സ്ഥിതിചെയ്യുന്ന പ്രാദേശിക സിറ്റി കൗൺസിലിനു കീഴിലുള്ള ബ്രോക്കിലി സെമിത്തേരി (Brockley Cemetery), മലങ്കരസഭയുടെ ലണ്ടനിലെ മുഖ്യ ദേവാലയമായ സെന്റ് ഗ്രീഗോറിയോസ് പള്ളിക്കു സമീപമാണെന്നത് തികച്ചു യാദൃശ്ചികം മാത്രമാണോ?

ഇതിനെത്തുടർന്ന് ഡോ. ഭാഭായുടെ കബറിടത്തിന്റെ കൈവശാവകാശം പത്തനാപുരം ദയറാ, യു.കെ, യൂറോപ്പ്, ആഫ്രിക്ക ഭദ്രാസനത്തിന് കൈമാറി. ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസിന്റെ നേതൃത്വത്തിൽ രണ്ട് അഭ്യുദയാകാംക്ഷികളുടെ സാമ്പത്തിക സഹകരണത്തോടെ ഈ കബറിടം മനോഹരമായി പുതുക്കിപ്പണിത് സ്മാരകശിലയും സ്ഥാപിച്ചു. ഡോ. ഭാഭായുടെ 80-ാം ചരമവർഷമായ 2021-ൽ പുതുക്കിയ കബറിടത്തിന്റെ സമർപ്പണം നിർവഹിച്ചു.

മലങ്കരസഭയുടെ ഇംഗ്ലണ്ടിലെ ആദ്യ വൈദീകനാണ് ഫാ. ഡോ. ഷെർപ്പൂജി ഭാഭാ. ഇംഗ്ലണ്ടിൽ കാൽകുത്തിയ മലങ്കരസഭയുടെ ആദ്യ അത്യുന്നത മഹാപുരോഹിതനാണ് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ. ഇരുവരുടേയും ചരമദിനം ഒന്നുതന്നെയാണ്; ജനുവരി 3. ഇരുവരും മലങ്കരസഭയ്ക്ക് നൽകിയ സംഭാവനകൾ നിസ്തുലമാണ്. ഈ വസ്തുതകൾ മുൻനിർത്തി മലങ്കരസഭയുടെ യു.കെ, യൂറോപ്പ്, ആഫ്രിക്ക ഭദ്രാസനത്തിലുള്ള എല്ലാ പള്ളികളിലും കോൺഗ്രിഗേഷനുകളിലും എല്ലാവർഷവും ജനുവരി 3-നോ, തൊട്ടടുത്ത വി. കുർബാനയുള്ള ദിവസമോ ഇവരുടെ സംയുക്ത ഓർമ്മ ആചരിക്കണമെന്നും, വിശിഷ്യാ ലണ്ടൻ സെന്റ് ഗ്രീഗോറിയോസ് പള്ളിയുടെ ആഭിമുഖ്യത്തിൽ ആ ദിനത്തിൽ ഡോ. ഭാഭായുടെ കബറിടത്തിൽ ധൂപാർപ്പണം നടത്തണമെന്നും ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തന്റെ 2022 ഒക്ടോബർ 8-ലെ GEN/22/096-ാം നമ്പർ കല്പനപ്രകാരം നി ർദേശിച്ചിട്ടുണ്ട്.

ചരിത്രത്തിൽ നിന്നും ഒരു വിശിഷ്ട വ്യക്തി താൽക്കാലികമായി അപ്രത്യക്ഷനായേക്കാം. പക്ഷേ അസ്തമിക്കുകയില്ല. അതിനുള്ള ഉത്തമ ഉദാഹരണമാണ് ഫാ. ഡോ. ഷാപ്പൂർജി ദാദാഭായി ഭാഭ എം.ഡി.

## BRIDEGROOM WANTED

Orthodox parents seeking proposals for their daughter. God fearing/fair/165cms/27 years/slim/beautiful/BTech Biochemical engineering, currently doing MTech from the parents of Orthodox /Jacobite/Marthomite/CSI God fearing and teetotaler professionals.

**Contact No: 9447379500 / 9847857189**
**Email: johnsyjohnk@gmail.com**

## BRIDE WANTED

Orthodox parents invite proposals for their son. 28 years/180 cm/B.Tech, Electronics and Communication Br Now working in a American Colabrated IT Company in info Park, Cochin for last five years) from Parents of Orthodox God fearing Girls BSc Nurses who are prefered.

Contact No:
**9747907386, 9526727079**

## മലങ്കരസഭയുടെ സമ്പൂർണ്ണ ചരിത്രം

**ഗ്രന്ഥകർത്താ : ഫാ. ഡോ. ജോസഫ് ചീരൻ**
**അവതാരിക : ഇ.കെ. ജോൺ മാത്യു, പേജ് 1070**

700 രൂപയുടെ പുസ്തകം 350 രൂപയ്ക്ക് റെജി. പോസ്റ്റിൽ *പൂമുഖ വാതിലിൽ* 400 രൂപ *'മതോപദേശസാരങ്ങളും'* ഉൾപ്പെടുന്നു -ഈ സൗജന്യം 2023 ഫെബ്രുവരി 28 വരെ പണവും ചെക്കും കെ.വി. മാമ്മൻ കോട്ടയ്ക്കൽ പി.ബി. നമ്പർ 10, മാങ്ങാനം പി.ഒ., കോട്ടയം-18 എന്ന വിലാസത്തിൽ ഫോൺ: 0481 2578936, മൊബൈൽ: 7034266992

**സഭയുടെ ആശകളും ആശങ്കകളും**
**10 പ്രമുഖർ എഴുതുന്നു. 150 രൂപ പുസ്തകം, 2023 മാർച്ചിൽ**

## വിശുദ്ധനാട് യാത്ര

ഇസ്രയേൽ ഗവൺമെന്റിന്റെ Good will Ambassador പദവി നേടിയ ഫാ. ജിജു ജോൺ വയലിറക്കത്തിന്റെ നേതൃത്വത്തിൽ ജോർദ്ദാൻ, ഇസ്രയേൽ, പലസ്തീൻ, ഈജിപ്ത് എന്നിവിടങ്ങളിലേക്ക് 2023 ഫെബ്രു. 7, ഏപ്രിൽ 10 എന്നീ ദിവസങ്ങളിൽ യാത്ര പുറപ്പെടുന്നു.

Contact:
**9447353706, 8921324901**

## മലങ്കരസഭ

**വരിസംഖ്യ**

| | | |
|---|---|---|
| ഇന്ത്യയിൽ | | |
| ഒറ്റപ്രതി | : | ₹ 25 |
| ഒരുവർഷം | : | ₹ 250 |
| 4 വർഷം | : | ₹ 900 |
| വിദേശത്തേക്ക് | | |
| ഒരു വർഷം | : | ₹ 4000 |

**TARIFF**

| | | |
|---|---|---|
| Back Page (Colour) | : | 25,000 |
| Front Inside (Colour) | : | 20,000 |
| Back Inside (Colour) | : | 20,000 |
| Inner Page (Colour) | | |
| Full ,, | : | 15,000 |
| Half ,, | : | 8,000 |
| Quarter ,, | : | 5,000 |
| Minimum (Colour) | : | 2,500 |
| Favours Block (Stamp Size) | : | 1000 |
| Full page (B&W) | : | 8000 |
| Half page (B&W) | : | 5000 |
| Quarter page (B&W) | : | 3000 |
| Matrimonial (Minimum) | : | 1000 |
| Minimum (B&W) | : | 1500 |

**(A/c No. Malankara Sabha, SBI, Devalokam Branch, 57017053203 IFSC Code: SBIN 0070820)**

*കൂടുതൽ വിവരങ്ങൾക്ക്:*
**0481 2573234, 9947804477**

SCAN & PAY



## ഓർമ്മയുടെ പതിനേഴ് വർഷം
## 04-01-2023



## ശ്രീ. സി. ഇ. കുരുവിള

**ചുങ്കത്തിൽപറമ്പിൽ (ഗ്രേസ് ഹൗസ്) വാഴൂർ**

ജനുവരി നാലിന് നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വി. കുർബ്ബാനയും ഓർമ്മ പ്രാർത്ഥനയും നടത്തി.

Inserted by:-
സന്തപ്ത കുടുംബാംഗങ്ങൾ

# ദൈവഭാവത്തിന്റെ ആഴങ്ങൾ
## (പ. മൂന്നു നോമ്പ് ചിന്തകൾ)

ഫാ. ജെറിൻ ജോൺ, അടൂർ

"കരുണയെഴും താതൻ - കരുണാസമ്പന്നൻ കാരുണ്യം കാട്ടും - മൂകന്യാ ശിക്ഷിക്കും താങ്ങാൻ - വന്ദനവും ചെയ്യും കാരുണ്യം."

(മൂന്നു നോമ്പിലെ തിങ്കൾ രാത്രി മദ്രാശേ)

'HUMANS ALWAYS LOOK FOR A CHANGE' ഒരു മാറ്റം തന്റെ ജീവിതത്തിൽ ആഗ്രഹിക്കാത്തവരായി ആരും ഇല്ല. ഒരുവൻ [illegible]ക്കുന്ന അവസ്ഥയിൽ നിന്നും ആയിത്തീ[illegible] ആഗ്രഹിക്കുന്ന അവസ്ഥയെക്കുറിച്ച് അവന് ഒരു പ്രതീക്ഷയുണ്ട്. അവനെ മാറ്റത്തിന് പ്രേരിപ്പിക്കുന്നതും വിധേയമാക്കുന്നതും ഈ പ്രതീക്ഷയാണ്. പരിശുദ്ധ നോമ്പുകാലം ഈ പ്രതീക്ഷകൾക്ക് തിരി [illegible]വാൻ വേണ്ടി ഉള്ളതാണ്. അത് പശ്ചാത്താപത്തിന്റെയും അനുതാപത്തിന്റെയും വഴികളിലൂടെയാണ്, പ്രാർത്ഥനയുടെയും പ്രായശ്ചിത്തത്തിന്റെയും വഴികളിലൂടെയും ആണ്. നമ്മുടെ ഉള്ളിന്റെ ഉള്ളിലേക്കുള്ള ഒരു യാത്രയുടെ ആരംഭത്തിന്റെ ആഹ്വാനം കൂടിയാണ് പരിശുദ്ധ നോമ്പിന്റെ ദിനങ്ങൾ. സർവ്വശക്തനായ ദൈവത്തിന്റെ സ്വപ്നങ്ങൾക്കും ഇഷ്ടാനിഷ്ടങ്ങൾക്കും വേണ്ടി നമ്മുടെ ജീവിതരീതിയും ഇഷ്ടങ്ങളെയും ക്രമീകരിക്കേണ്ട നാളുകൾ. അങ്ങനെയുള്ള നാളുകൾ വീണ്ടും സമാഗതമായിരിക്കുന്നു. പരിശുദ്ധ മൂന്നു നോമ്പിന്റെ [illegible] കട്ടെ.

പ്രവാചകന്മാർ ദൈവത്തിന്റെ [illegible] ദൈവശബ്ദത്തെ ജനത്തിന് കേൾപ്പിച്ച [illegible] അവരുടെ [illegible] എന്നുള്ളതായി [illegible] വുമായി ഏറ്റുമുട്ടിയവരാണ്. ആവർത്തിക്കപ്പെട്ട ഏറ്റുമുട്ടലുകൾ പ്രവാചകന്മാരെ [illegible] എന്നാൽ വളർത്തുകയാണ് ചെയ്തത്.

യോനാ പ്രവചനം മറ്റ് പുസ്തകങ്ങളിൽ നിന്നും നിന്നും വളരെ വ്യത്യസ്തതയുള്ള പുസ്തകമാണ്. അതിന്റെ ശൈലിയിലും അവതരണത്തിലും ഉള്ളടക്കത്തിലും അത് ദർശിക്കാവുന്നതാണ്. ദൈവ സന്നിധിയിൽ നിന്നും തെന്നിമാറിയ പ്രവാചകനെ സമൂഹത്തിന് ഉതകും വിധം ക്രമീകരിക്കുന്ന ഒരു വേദഭാഗം. ദീർഘമായ അരുളപ്പാടുകളും കഠിനമായ ഭീഷണികളും ഈ പ്രവചന പുസ്തകത്തിൽ കാണുന്നില്ല. ഈ പുസ്തകത്തിൽ യോനായ്ക്കു പ്രസക്തിയുണ്ടെങ്കിലും ദൈവത്തിന്റെ മനസ്സലിവിന്റെ ഭാവം വളരെയേറെ ചിന്തനീയമാണ്.

യോനാ 1:1 ൽ വചനം യോനയിലേക്ക് വന്ന് അണയുകയാണ്. 'The Prophetic Word Formulae"/"The Commissioning Formulae' ഈ വാക്യത്തിൽ യോനയോട് നിർവഹിക്കുന്നതായി നമുക്ക് ദർശിക്കാം. യോനാ പ്രവാചകനോട് ചേർത്തുനിർത്തി യോനയുടെ പുസ്തകത്തിലെ നാല് അധ്യായങ്ങൾക്ക് ഈ തലക്കെട്ടുകൾ നൽകാം. ഒന്നാം അധ്യായം - 'The Prodigal Prophet' (ദൈവത്തിൽ നിന്നും ഓടി അകലുന്ന യോനാ ) രണ്ടാം അധ്യായം -'The Praying Prophet' ( ദൈവത്തോട് നിലവിളിക്കുന്ന യോനാ ) മൂന്നാം അധ്യായം- 'The Preaching Prophet' (ദൈവത്തിനുവേണ്ടി ജനത്തോട് സംസാരിക്കുന്ന യോനാ ), നാലാം അധ്യായം - 'The Pouting Prophet' (ദൈവത്തോട് പരാതി പറയുന്ന യോനാ). എന്നാൽ യോനയോടും നിനുവയോടും മനസ്സലിയുന്ന ദൈവഭാവം ഈ പുസ്തകത്തിന്റെ കാതലാണ്. ദൈവത്തിന്റെ മനസ്സലിവാണ് പരിശുദ്ധ നോമ്പ് നോൽക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്നതും.

ആ ദൈവമനസ്സലിവിന്റെ മൂന്നു ഭാവങ്ങൾ ചിന്തിക്കാം.....

**1. നിയോഗങ്ങൾ പൂർത്തീകരിക്കുവാൻ കൂടെയായിരിക്കുന്ന ദൈവഭാവം.**

നിയോഗങ്ങൾ പൂർത്തീകരിക്കുവാൻ സൃഷ്ടാവിന്റെ കർത്തൃത്വവും സൃഷ്ടിയുടെ അനുസരണവും ആവശ്യമാണ്. നിയോഗങ്ങൾ പൂർത്തീകരിക്കുവാൻ കഴിയാതെ വരുന്നുവെങ്കിൽ സൃഷ്ടിയുടെ അനുസരണത്തിന് എവിടെയോ പാളിച്ചകളും അപചയങ്ങളും സംഭവിച്ചു എന്ന് വേണം കരുതാൻ. യോനയുടെ പുസ്തകത്തിൽ 'മനഃഹ്' എന്ന ക്രിയാ ധാതു 'നിയോഗം' എന്ന വാക്കിനായി ഉപയോഗിച്ചിരിക്കുന്നു. അത് യോനയെ നിയോഗിക്കുമ്പോഴും, കൊടുങ്കാറ്റിനെയും, മത്സ്യത്തിനെയും, പുഴുവിനെയും, അത്യുഷ്ണ കാറ്റിനെയും, ആവണക്കിനേയും നിയോഗിക്കുമ്പോഴും കാണാം. എന്നാൽ നിയോഗിക്കപ്പെട്ട പ്രപഞ്ചശക്തികൾ മുഴുവനും ദൈവത്തെ അനുസരിക്കുന്നുണ്ട്. സൃഷ്ടിയുടെ മകുടം

ആകുന്ന മനുഷ്യൻ മാത്രമാണ് നിയോഗങ്ങൾ പൂർത്തീകരിക്കാതെ തെറ്റായ വഴിയിൽ സഞ്ചരിക്കുവാൻ ശ്രമിച്ചത് നിയോഗങ്ങൾ പൂർത്തീകരിക്കുവാൻ ശ്രമിക്കാതെ യോനാ ഓട്ടം തുടർന്നപ്പോൾ അവൻ ആഴങ്ങളുടെ പടുകുഴിയിലേക്ക് വീഴുകയാണ്. ഒന്ന്, അവൻ യോപ്പയുടെ ആഴങ്ങളിലേക്ക് ഇറങ്ങി വരികയാണ് (He went down to Joppa, യോനാ 1:3) രണ്ട്, അവൻ സമുദ്രത്തിന്റെ ആഴങ്ങളിലേക്ക് വലിച്ചെറിയപ്പെട്ടു (യോനാ 1:15) മൂന്ന്, അവൻ മത്സ്യോദരത്തിന്റെ ആഴങ്ങളിലേക്ക് എറിയപ്പെട്ടു. (യോനാ 1:17). യോനയോടു കിഴക്ക് നിനവയിലേക്ക് പോകുവാൻ ദൈവം കൽപ്പിച്ചപ്പോൾ പടിഞ്ഞാറ് തർശീശിലേക്ക് കപ്പൽ കയറുന്നു (Wrong Direction), കൂടാതെ കപ്പലിൽ 'കൂലി കൊടുത്ത്' (Wrong Action) യാത്ര ചെയ്യുന്നു

നിനവേ നഗരത്തെ ഒരു 'മഹാനഗരം' എന്നാണ് വിശുദ്ധ വേദപുസ്തകം സാക്ഷിക്കുന്നത്. ജനസംഖ്യയിലും, ശക്തിയിലും, ധനത്തിലും മഹാനഗരം തന്നെയായിരുന്നു. അത് 100 അടി ഉയരമുള്ളതും ഒരേസമയം മൂന്ന് രഥങ്ങൾക്ക് സഞ്ചരിക്കാവുന്ന വീതിയുള്ളതുമായ മതിലിനും ഉള്ളിൽ സുരക്ഷിതമായ ഒരു നഗരം തന്നെയായിരുന്നു (Secure City). എന്നാൽ അവിടെയുണ്ടായിരുന്ന പ്രതിസന്ധി മനുഷ്യന്റെ  ദുഷ്ടതയായിരുന്നു.

സിറിൽ ഓഫ് ജെറുസലേം ക്രിസ്തുവിനെയും യോനാ പ്രവാചകനെയും താരതമ്യം ചെയ്യുന്നത് ഇപ്രകാരമാണ് മനുഷ്യരുടെ തിരിച്ചുവരവിനായി ദൈവത്താൽ നിയോഗിക്കപ്പെട്ടവരാണ് രണ്ടുപേരും. രണ്ടു പേർക്കും സമുദ്രത്തെ അടക്കുവാൻ ആയി കഴിഞ്ഞു. മരണത്തെ മുഖാമുഖം കണ്ട് ദൈവശക്തിയെ തിരിച്ചറിയുവാൻ കഴിഞ്ഞവരാണ് രണ്ടുപേരും. ജനം രക്ഷപെടുവാൻ വേണ്ടി സ്വയം മരിക്കുവാൻ ആയി തയ്യാറായവരാണ് രണ്ടു പേരും..

യഥാർത്ഥത്തിൽ യോനയുടെ പുസ്തകത്തിൽ ക്രമരഹിതമായിരുന്ന രണ്ട് ഇടങ്ങൾ ക്രമീകരിക്കപ്പെടുകയാണ്. ഒന്ന് പട്ടണം 'രൂപാന്തരപ്പെടുന്നു', രണ്ട് യോനാ 'യഥാസ്ഥാനപ്പെടുന്നു'. അതുകൊണ്ട് പട്ടണത്തിന്റെ നിയോഗത്തെയും യോനയുടെ നിയോഗത്തെയും പൂർത്തീകരിക്കുവാൻ ദൈവം മനസ്സലിയുന്നു. നാം പടുകുഴിയുടെ ആഴങ്ങളിലേക്ക് വീഴുമ്പോൾ 'ഇടപെടുന്ന' ദൈവഭാവത്തെയും ദൈവമനസിനെയും നമുക്ക് പരിശുദ്ധ മൂന്ന് നോമ്പിൽ  തിരിച്ചറിയാം.

**2. പിന്മാറ്റക്കാരനെ യഥാസ്ഥാനപെടുത്തുന്ന ദൈവഭാവം**

സർവ്വശക്തനായ ദൈവം കൊടുത്ത 'Task' പൂർത്തീകരിക്കുവാൻ വിധിക്കപ്പെട്ടവൻ പിന്മാറ്റക്കാരനായി പോകുന്നു പ്രവാചകന്മാരെ ദൈവം നിയോഗിക്കുന്നത് തന്നെ ദൈവീക പദ്ധതികൾ നിറവേറുന്നതിന് വേണ്ടിയാണ്. ദൈവം അറിഞ്ഞ് നൽവരങ്ങൾ നൽകിയവരാണ് പ്രവാചകന്മാർ. യോനയുടെ പിന്മാറ്റം ഒരു ഒളിച്ചോട്ടമാണ്. യോന ദൈവത്തിൽ നിന്നും മറഞ്ഞിരിക്കുവാൻ ആഗ്രഹിക്കുന്നു. ദൈവത്തിന് വിപരീതമായി ഓടുവാൻ ആഗ്രഹിക്കുന്ന ഏക സൃഷ്ടി മനുഷ്യൻ മാത്രമാണ്. യോനയുടെ പിന്മാറ്റം യഥാർത്ഥത്തിൽ ചില വിനകൾ വരുത്തുന്നുണ്ട്. ഒന്ന്, അസ്വസ്ഥത ഉണ്ടാക്കി- യോനയുടെ ദൈവസന്നിധിയിൽ നിന്നുള്ളപിന്മാറ്റം കപ്പലിലും, കപ്പൽ പ്രമാണിയിലും, യാത്രക്കാരിലും അസ്വസ്ഥത ഉണ്ടാക്കുവാൻ കഴിഞ്ഞു. ഭദ്രം എന്ന് യോനായ്ക്ക് തോന്നിയ കപ്പൽ ആടിയുലയുവാൻ തക്കവണ്ണം ഇടയായി. രണ്ട്, അസമാധാനമുള്ള ഉറക്കം ഉണ്ടായി.- ഉറക്കം സമാധാനത്തോട് കൂടിയും അസമാധാനത്തോടുകൂടിയും ഉണ്ടാകാം. യോനയുടെ ഉറക്കം നിസംഗതയുടെ അടയാളമായിരുന്നു. അവിടെ കപ്പൽ ആടിയുലഞ്ഞു, യാത്രക്കാർ പരിഭ്രാന്തരായി. യഥാർത്ഥത്തിൽ ഇവിടെ ഒരു വൈരുദ്ധ്യം കടന്നുവരുന്നുണ്ട്-വിജാതീയരുടെ വിശ്വാസവും Vs വിളിക്കപ്പെട്ടവന്റെ നിസംഗത. വിജാതീയർ അവരവരുടെ ദൈവത്തെ വിളിക്കുകയും, ദൈവത്തെ വിളിക്കുവാൻ നിയോഗിക്കപ്പെട്ടവൻ ഉറങ്ങുകയും ചെയ്യുന്നു. കപ്പൽ പ്രമാണി അവനോട് ചോദിക്കുന്നുണ്ട് 'നീ ഉറങ്ങുന്നുവോ എഴുന്നേറ്റ് നിന്റെ ദൈവത്തെ വിളിക്ക' ലോകത്തെ ശാസിക്കേണ്ട പ്രവാചകനെ ലോകം ശാസിക്കുകയാണ്. (വിളിയുടെ വൈരുദ്ധ്യാത്മകത).

എന്നാൽ യോനാ അൽപ നേരം നിശബ്ദത പാലിക്കുവാൻ ശ്രമിക്കുന്നുണ്ട്. ഹൃദയത്തിൽ അകൃത്യം കരുതിയാൽ പ്രാർത്ഥിക്കുവാൻ കഴിയുകയില്ല. യോനയുടെ പാപത്തെ പുറത്തുകൊണ്ടുവരുവാൻ ദൈവം ഇവിടെ പ്രവർത്തിക്കുകയാണ്. കപ്പലിലുള്ളവർ ചീട്ടു ഇടുകയാണ്. പഴയ നിയമത്തിൽ ലേവ്യ പുസ്തകം പതിനാറാം അധ്യായത്തിൽ കോലാടുകളെ മരുഭൂമിയിലേക്ക് യാഗം കഴിക്കുവാൻ കൊണ്ടുപോകുന്നതുമായി ബന്ധപ്പെട്ട് ചീട്ടിടുന്നു, പുരോഹിതന്മാർക്ക് ധൂപം അർപ്പിക്കുവാനുള്ള അവസരത്തിനായി ചീട്ടിടുന്നു, അപ്പോസ്തോല പ്രവർത്തികളിൽ യൂദായ്ക്കു പകരം മത്യാസിന് തിരഞ്ഞെടുക്കുന്നതുമായി ബന്ധപ്പെട്ട് ചീട്ടിടുന്നു.  സദൃ. 16:33 'ചീട്ട് മടിയിൽ ഇടുന്നു അതിന്റെ വിധാനമോ യഹോവയാൽ അത്രേ'. ഇവിടെ ചീട്ടു യോനായ്ക്ക് വീഴുകയാണ്. യോനയുടെ പാപം ദൈവത്താൽ അനാവരണം ചെയ്യപ്പെടുകയാണ്. (The Sin was exposed by God).

കപ്പലിലുള്ളവർ ഓരോരുത്തരും അവരവരുടെ ദേവന്മാരെ വിളിക്കുന്നു. എന്നാൽ കടലിനും കാറ്റിനും ശമനമില്ല. കാറ്റിന്റെയും കടലിന്റെയും സർവ്വാധിപൻ സർവ്വശക്തനായ ദൈവം ആണ് എന്ന് പ്രപഞ്ചം തെളിയിക്കുകയാണ്. പിന്മാറ്റ ക്കാരനായതിനാൽ യഥാസ്ഥാനപ്പെടുവാൻ വേണ്ടി യോന മരണം വരിക്കുവാൻ ആഗ്രഹിക്കുകയാണ്. അവർ എന്താണ് ചെയ്യേണ്ടത് എന്ന് ചോദിച്ചപ്പോൾ തന്നെ എടുത്ത് കടലിലേക്ക് ഇടുവാൻ യോന പറയുകയാണ് (യോന 2:12).

യോനാ കപ്പൽ യാത്രക്കാരെ രക്ഷിക്കുവാൻ മരണം ആഗ്രഹിക്കുന്നു. ക്രിസ്തു ഒരു ജനതയെ മുഴുവനും രക്ഷിക്കുവാൻ മരണം വരിക്കുന്നു. അതുകൊണ്ടായിരിക്കാം ക്രിസ്തുപോലും യോനയുടെ അടയാളത്തെ അംഗീകരിക്കുകയും ചെയ്യുന്നത്. (മത്തായി 12:38-42). Christ agreed with the message of Jonah. യോനാ പ്രവാചകനെ ദൈവം യഥാസ്ഥാനപ്പെടുത്തിയത് പോലെ നമ്മെയും അവന് യഥാസ്ഥാനപ്പെടുത്തുവാൻ കഴിയും.

**3. പട്ടുപോകുവാൻ സാധ്യതയുള്ളതിനെ പകിട്ടേകി നിലനിർത്തുന്ന ദൈവഭാവം**

ദൈവ തേജസിന്റെ വിശുദ്ധി നഷ്ടപ്പെട്ടതിനാൽ പട്ടുപോകുവാൻ സാധ്യതയുള്ള ഒരു പട്ടണം ആയിരുന്നു നിനവേ. എന്നാൽ അതിനെ തിരികെ കൊണ്ടുവരുവാൻ സർവ്വശക്തന് കഴിഞ്ഞു. യോനയുടെ പ്രവചനത്തിന് ആദ്യം ചെവി കൊടുത്തത് അവിടുത്തെ രാജാവാണ്. ദൈവത്തിന്റെ മനസ്സ് അലിവ്  അവിടെയുണ്ടായിരുന്ന നിനവയോട് ഉണ്ടായപ്പോൾ ആ മനസ്സ് അലിവിനെ ഉൾക്കൊള്ളുവാനായി യോനായ്ക്കു കഴിയുന്നില്ല. വിശുദ്ധ വേദപുസ്തകത്തിൽ ദൈവത്തിന്റെ അനുഗ്രഹം കണ്ട് വിഷമിച്ച ഒരുവനായിട്ട് യോനായെ ഈ പ്രവചനത്തിന്റെ അവസാന ഭാഗത്ത് നമുക്ക് കാണാം. തനിക്ക് മരിച്ചാൽ നല്ലത് എന്ന് പോലും തീരുമാനത്തിനായി ശ്രമിക്കുന്ന യോനാ പ്രവാചകൻ. ഇവിടെയാണ് ദൈവസ്നേഹത്തിന്റെ വലിയ ഭാവം നാം ദർശിക്കേണ്ടത്. പട്ടണത്തിന്റെ മാനസാന്തര

വും യോനയുടെ യഥാസ്ഥാനപ്പെടലും അവരുടെ ജീവിതത്തിന് പകിട്ടേകുകയാണ്. നമ്മുടെ ദൈവം പ്രാർത്ഥന കേൾക്കുന്ന ദൈവമാണ്, നിലവിളി ശ്രദ്ധിക്കുന്ന ദൈവമാണ്, ഹൃദയം നൊമ്പരങ്ങൾ ഏറ്റുവാങ്ങുന്ന ദൈവം കൂടിയാണ്. (സങ്കീ 18:4-6). ദൈവവിശ്വാസം നഷ്ടപ്പെട്ടുപോയ നിനുവയിൽ യഹോവയുടെ നോട്ടം അവർക്ക് ബലം നൽകുവാൻ ഇടയായി. അത് മൃതമായ അവസ്ഥയിൽ നിന്നും ജീവൻ പകരുന്നതിലേക്കുള്ള ദൂരമായിട്ട് കാണാം. നിനുവയുടെ തകർന്ന മനസ്സ് ദൈവത്തിന് പ്രസാദകരമായ യാഗമായി തീരുകയാണ്. അത് അവരുടെ ജീവിത ബോധ്യങ്ങൾക്കു നിറം പകരുകയാണ്.

സർവ്വശക്തനായ ദൈവം നമ്മുടെ ഹൃദയത്തെ കാണുന്നവനാണ്. ‘Man looks at the outward expressions, but God sees our heart’. ദൈവം നിനവയിലെ ജനങ്ങളുടെ നിലവിളിയെയും യോനയുടെ ഹൃദയത്തെയും കണ്ട് അതിന് പകിട്ടേകി നിലനിർത്തുകയാണ്. ഈ പരിശുദ്ധ മൂന്ന് നോമ്പ് നമ്മുടെ നിലവിളിയെയും, ഹൃദയത്തെയും ദൈവം കണ്ടു നമ്മെ താഴ്ചയിൽ നിന്നും ഉയർച്ചയിലേക്ക് കൊണ്ടുവരുന്നതാകട്ടെ.... ○



## ആത്മീക പുതുക്കം... 25-ാം പേജിൽ നിന്നും...

ജൈവമുഖം നല്കി പുനഃക്രമീകരിച്ചു. സ്വന്തം ശരീര രക്തങ്ങളെ ഭൂമിയിൽ നിന്നുള്ള അപ്പവീഞ്ഞുകളായി പ്രതിഷ്ഠിക്കുകയും അത് അനുഷ്ഠിക്കുവാൻ ഉപദേശിക്കയും ചെയ്തു. ഇത്തരുണത്തിൽ നമ്മുടെ കൂദാശകളുടെ ആത്മസത്തയും അതിന്റെ മനുഷ്യത്വപരമായ പ്രായോഗികതയും നഷ്ടമായിട്ടുണ്ടോ എന്ന് പരിശോധിക്കേണ്ടി ഇരിക്കുന്നു.

**പുതുക്കം: ക്രിസ്തുവിലായി തീരുക**

അനുതാപം ഒരു പ്രകടനമല്ല, അനുഷ്ഠാനവുമല്ല. മറിച്ച് അത് ഒരു കടന്നുപോക്കാണ് മരണത്തിൽ നിന്ന് ജീവനിലേക്കുള്ള പെസഹായാണ്. പൗലോസ് ശ്ലീഹാ പറയുന്നു, “അതുകൊണ്ട് ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു; പഴയത് നീങ്ങിപ്പോയി, ഇതാ, എല്ലാം പുതുതായി തീർന്നിരിക്കുന്നു” (2 കൊരി. 5:17). തന്നോടു തന്നെയും, പുറംലോകത്തോടുമുള്ള അയാളുടെ നിലപാടുകളിൽ ക്രിസ്തു സഹജമായിയുണ്ടാകുന്ന രൂപാന്തരമാണ് അത്. മാനസാന്തരം എന്നത് ക്രിസ്തുവിലായ വ്യക്തിയുടെ ജീവിതത്തിന്റെ സമസ്ത തലങ്ങളുടെയും പുനഃക്രമീകരണമാണ്. ക്രിസ്തുവിന് അനുരൂപരാകുക എന്നതാണ് മാനസാന്തരത്തിലൂടെയുള്ള രൂപാന്തരത്തിന്റെ ആത്യന്തിക ലക്ഷ്യം. ദൈവമായിരിക്കെ തന്റെ സർവ്വ മഹത്വവും വെടിഞ്ഞ് മനുഷ്യത്വത്തിന്റെ പരിമിതിയിലേക്ക് ഇറങ്ങി വന്ന ക്രിസ്തുവാണ് രൂപാന്തരത്തിന്റെ വിശിഷ്ട മാതൃക.

സഭ അതിന്റെ ആത്മീയ പുതുക്കത്തെക്കുറിച്ച് ചിന്തി ക്കുമ്പോൾ ത്രിത്വസ്ഥിതനായ ദൈവത്തിന്റെ ക്രിസ്തുവിൽ വെളിപ്പെട്ട മനുഷ്യത്വത്തെ കുറിച്ചുള്ള ആഴമായ വീണ്ടുവിചാരമാണ് സഭയുടെ എല്ലാ തലങ്ങളിലും നടക്കേണ്ടത്. പുതിയ നിയമങ്ങൾ ഉണ്ടാക്കുക എന്നതല്ല പുതുക്കം. നിയമങ്ങൾ കാലാനുസൃതമായി മനുഷ്യന്റെ നിലനിൽപ്പിന്റെ പശ്ചാത്തലത്തിൽ വ്യാഖ്യാനിക്കപ്പെടണം. നിയമത്തിന്റെ മനുഷ്യത്വപരമായ മുഖത്തിന് എത്രമാത്രം മൂർച്ച ഉണ്ടെന്ന് നിരന്തരം പരിശോധിച്ച് പുതുക്കപ്പെടണം. സഭയുടെയും മനുഷ്യന്റെയും നിലനിൽപ്പിന് അവരുടെയുള്ളിൽ നിലനിൽപ്പിനെ അപകടപ്പെടുത്തുന്ന എന്തെങ്കിലും ഉണ്ടെങ്കിൽ അതിനെ കണ്ടെത്തി നശിപ്പിച്ച് പുതുതായി ജനിക്കേണ്ടി ഇരിക്കുന്നു. ഇസ്രാ യേൽക്കാരുടെ എല്ലാ പുതുക്കങ്ങളിലും തങ്ങളുടെ സംസ്ക്കാരത്തെയും നിലനി ല്പ്പിനെയും അപകടപ്പെടുത്തുന്ന എല്ലാ അന്യ ദൈവങ്ങളെയും ബാൽ അശേര പ്രതിഷ്ഠകളെയും നിർമ്മൂലമാക്കുന്നത് ഈ അടിസ്ഥാനത്തിൽ നാം ഗ്രഹി ക്കണം. രൂപാന്തരമില്ലാതെ സഭയ്ക്കും വ്യക്തികൾക്കും കാലഘട്ടത്തിന്റെ വെല്ലുവിളികളെ അതിജീവിക്കാൻ കഴിയുകയില്ല.

അനുതാപം ഒരു തിരിച്ചറിവാണ്. നമ്മൾ ദൈവത്തിന്റെ രൂപവും സാദൃശ്യവുമാണെന്നുള്ള മനസ്സിലാക്കൽ. കർത്താവ് വരാൻ പോകുന്നു എന്നുള്ള വലിയ ആകാംഷയിൽ ലോകത്തോടും സഹജീവികളോടും ഉള്ള ബന്ധം നാം പുനഃപ്രതിഷ്ഠിക്കണം. ദൈവത്തിന്റെ പ്രതിമ ധരിച്ചവരായ നമ്മളുടെ ഉത്തരവാദിത്തമാണ് സർവ്വ ചരാചരങ്ങളുടെയും വീണ്ടെടുപ്പിന്റെ മദ്ധ്യസ്ഥരാകുക എന്നത് (റോമർ 8:19). ക്രിസ്തുവിന്റെ സാർവത്രിക രക്ഷയുടെ വാഹകരാകുക എന്നത് പുതുക്കത്തിന്റെ അന്തഃസത്തയാണ്. ക്രിസ്തുവിന്റെ കഷ്ടാനുഭവവും ഉയിർപ്പും ക്രിസ്ത്യാനിയുടെ അഭിമാനമായതുപോലെ കഷ്ടതയുടെ ചരിത്രം നാം ഉയർത്തിപ്പിടിക്കണം. നമ്മുടെ ദേവാലയങ്ങളുടെ ലാളിത്യം നമ്മുടെ ചരിത്രത്തിന്റെ കൂടി നേർക്കാഴ്ച്ചയാണ്. നമ്മുടെ ഇല്ലായ്മകളും വല്ലായ്മകളും, ആർഭാടരഹിതമായ നമ്മുടെ പഴയ ദേവാലയത്തിന്റെ ആത്മഭാഷയായിരുന്നു. ഇന്ന് സമ്പത്തിന്റെ ധാരാളിത്തത്തിൽ അത്തരം അടയാളങ്ങളാണ് നശിക്കുന്നത്. ഉണർവ് ചരിത്രത്തിന്റെ കൂടി ഉത്സവമാണ്. യഹൂദ ജനതയുടെ പെസഹാ പെരുന്നാൾ അതിന്റെ നിദർശനമാണ്

**സംക്ഷേപം:** ഉടമ്പടിയുടെ പുതുക്കം അവകാശങ്ങളുടെ വായ്ത്താരി അല്ലെന്നും കടമകളെ സക്രിയമാക്കുന്ന ആഘോഷമാണെന്നും പഴയനിയമം പഠിപ്പിക്കുന്നു. പുതിയനിയമത്തിൽ ക്രിസ്തു തന്നെ ഉടമ്പടിയും, പൂർത്തീകരണവും പ്രായശ്ചിത്തവുമായി. ആ ക്രിസ്തുവിന്റെ മനുഷ്യമുഖത്തിന്റെ വ്യാഖ്യാനം ആയിരിക്കണം സഭയുടെയും അതിലെ അംഗങ്ങളുടെയും ആത്മിക പുതുക്കം. ഭാരത സഭയിൽ ആത്മിക പുതുക്കം എന്നത് എല്ലാത്തിനും ഐകരൂപ്യം (യൂണിഫോമാറ്റി) കൊണ്ടുവരുക എന്നതല്ല, മറിച്ച് ക്രിസ്തുവിലുള്ള ഐക്യത്തിൽ സന്തോഷിക്കുക എന്നതാകണം. ○

# THE MALANKARA ORTHODOX SYRIAN CHURCH

(Diocese of Bombay)





# 9th Bombay Orthodox Convention & Family Get Together

**2023 FEBRUARY**

**2nd | 3rd | 4th | 5th**



**MEGA CONVENTION & FAMILY GET-TOGETHER**
on Sunday 5th Feb 2023

Venue : Diocesan Centre,
Vashi St. Mary's Multipurpose
School Ground.

Time: 4.00 PM to 9.15 PM

## Mega Convention Speaker

**H. G. Dr. Geevarghese Mar Barnabas**
(Newly Enthroned Metropolitan &
Diocesan Metropolitan of Sultan Batheri, Kerala)

## Regional Convention Speakers



Rev. Fr. Ebey Philip
(Mavelikkara Diocese)



Rev. Fr. Aji Abraham
(Malabar Diocese)

Special Orientation Classes for Teenagers, Children, Youth & Elders.

Devotional Songs

Devotional Message

Dedication Prayer & Benediction

## Regional Conventions

| Thu. 2nd Feb 2023 7.00 pm | Fri. 3rd Feb 2023 7.00 pm | Sat. 4th Feb 2023 7.00 pm |
|---|---|---|
| **Dadar Zone**<br>St. Stephen's Orthodox Syrian Church, Thane | **Pune Zone**<br>St. Thomas Orthodox Valiyapalli, Khadki | **Malad Zone**<br>St. Gregolors Orthodox Syrian Church, Mira Road |
| **Surat Zone**<br>St. Mary's Orthodox Syrian Church, Vapi | **Vashi Zone**<br>St. Gregorios Orthodox Syrian Church, Panvel | **Kalyan Zone**<br>St. Mary's Orthodox Syrian Church Ulhasnagar |

## പ. പിതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച് തിരുമനസുകൊണ്ട് ആരംഭിച്ച സ്ഥാപനങ്ങൾ



1. Mar Baselios Christian College of Engineering, Peermade
2. Mar Baselios Public School, Kottayam
3. Thapovan English Medium School Manakala, Adoor
4. Baselios Mathews II College of Engineering, Sasthamcotta
5. Dr. C.T Eapen Memorial Higher Secondary School, Sasthamcotta
6. Dr. C.T Eapen Memorial High School, Sasthamcotta
7. Bishop MMC SPM High School, Sasthamcotta
8. St Gregorios College, Kottarakkara
9. St. Gregorios Higher Secondary School Kottarakkara
10. St. Gregorios High School, Kottarakara
11. Baselios Marthoma Mathews II B Ed & M Ed College, Kottarakara
12. Mar Baselios U.P. School, Kottappuram, Kottarakkara
13. Baselios English Medium School Kottappuram, Kottarakkara
14. Mar Augen Memorial HS & HSS, Chengamanad
15. M P M ITI, Chengamanad
16. St Gregorios U P School, Kuttikkonam
17. MT Carmel ITI & Higher Secondary School, Mathilakam
18. St. George High School, Chayalodu
19. St. George Asram J.P. School, Chayalodu
20. Dr C. T. Eapen Memorial St. Thomas H S & V.H S.S Panniv zha, Adoor
21. St. Mary's Girl's High School, Adoor
22. St. Mary's Higher Secondary School, Adoor
23. St. Mary's M.M U.P. School, Adoor
24. St. George V.H S.S. Chowalloor
25. St Mary's English Medium L.P. School, Adoor
26. St. Thomas U.P School, Sooranad
27. Basalel English Medium Schoo , Sooranad
28. Mar Baselios Marthoma Mathews II CBSE School, Sooranad
29. MTMM Hospital & Nursing School, Sastamcotta
30. St. Cyril s College, Adoor
31. St. George U P School, Cheruvakkal
32. St George High School, Chowa loor
33. St. George T.T. . Chowalloor
34. Mar Gregorios English Medium U P School, Pattazhy
35. Baselios Marthoma Mathews II BEd Col ege, Adoor.

## MOUNT HOREB ASHRAM, SASTHAMCOTTA

# പ. മാത്യൂസ് ദ്വിതീയൻ ബാവാ ഓർമ്മകളുടെ സുഗന്ധം

**ഫാ. ബഹനാൻ കോരുത്**
(മൗണ്ട് ഹോറേബ് ആശ്രമം, ശാസ്താംകോട്ട)

ഞങ്ങൾ കേട്ടതും സ്വന്തകണ്ണുകൊണ്ട് കണ്ടതും ഞങ്ങൾ നോക്കിയതും ഞങ്ങളുടെ കൈ തൊട്ടതുമായ ഒരു മഹാപരിശുദ്ധനെക്കുറിച്ചുള്ള ചില വിചാരങ്ങളാണ്. ഓർമ്മകൾക്ക് ആയുസ്സ് 17 വർഷങ്ങൾ. കാലയവനികയ്ക്ക് അപ്പുറമാണെങ്കിലും, അനുദിനം മുമ്പോട്ട് നയിക്കുന്ന, നടക്കാൻ പ്രേരിപ്പിക്കുന്ന പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവായുടെ ഓർമ്മയുടെ സുഗന്ധം നിറയുന്ന ദിനങ്ങൾ വന്നു ചേരുകയാണ്. താൻ ഏറെ സ്നേഹിച്ച ശാസ്താം കോട്ട മൗണ്ട് ഹോറേബ് ആശ്രമത്തിന്റെ മണ്ണിൽ അന്ത്യവിശ്രമം കൊള്ളുമ്പോഴും നിരന്തരമായി പ്രാർത്ഥിക്കുന്ന വിശുദ്ധാത്മാവ്. എഴുതാൻ തുടങ്ങുമ്പോൾ, എഴുതിയാലും എഴുതിയാലും തീരാത്ത നിമിഷങ്ങൾ ആർത്തലച്ച് കടുന്നവരുന്നവരുണ്ട്.

ദൈവകൃപയിൽ ആശ്രയിക്കാത്ത ഒരു നിമിഷംപോലും ആ ജീവിതത്തിൽ ഉണ്ടായിട്ടില്ല. പരിശുദ്ധ പിതാവിന്റെ വാക്കുകൾ ഇപ്രകാരമാണ്;

'There is no time in our life when we don't require the grace of God'

വിശ്വാസത്തിന്റെ ഏറ്റവും ചെറിയ അംശത്തിൽ പോലും ദൈവകൃപയിൽ ആശ്രയിച്ചിട്ടുണ്ട്; അതുകൊണ്ടാണ് പഠിപ്പിച്ചത്, 'എല്ലാം ഉണ്ടെങ്കിലും ദൈവ കൃപയില്ലെങ്കിൽ ഒന്നുമില്ല, ഒന്നുമില്ലെങ്കിലും ദൈവകൃപയുണ്ടെങ്കിൽ എല്ലാമുണ്ട് 'ജീവിതത്തിൽ ഉയർന്നതൊക്കെ ദൈവ കൃപയിലാണ്. കൽക്കട്ട ബിഷപ്സ് കോളേജിലെ പഠനകാലത്തെക്കുറിച്ച് ഓർമ്മിക്കുമ്പോൾ ആ പിതാവ് പറഞ്ഞിട്ടുണ്ട്. വൈദീകനായിട്ടാണ് അവിടെ പഠിച്ചത്. 'ഏറ്റവും താണതട്ടിൽ ഞാൻ അതുല്യനായിരുന്നു. ഞാൻ വളരെ അദ്ധ്വാനിച്ചു, പ്രാർത്ഥിച്ചു, ദൈവം തന്റെ കൃപയിൽ എന്നെ ഉയർത്തി. മറ്റുള്ളവരിൽ നിന്നും എന്നെ ഒട്ടും താഴ്ത്തിയില്ല'.



സകലത്തേയും സൃഷ്ടിച്ച ദൈവത്തിന്റെ കരം യോസഫിനെ വിട്ടുമാറിയില്ല എന്നു വായിക്കുന്നുണ്ട് വേദത്തിൽ. സൃഷ്ടികർത്താവിന്റെ കരം പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവയുടെ ചുമലിലും ദൈവം വച്ചിട്ടുണ്ടായിരുന്നു. അരനൂറ്റാണ്ടിന്റെ മഹാപുരോഹിത പ്രേഷിതദൗത്യത്തിൽ 36 വിദ്യാഭ്യാസ സ്ഥാപനങ്ങൾ നിർമ്മിക്കുക എന്നത് സ്രഷ്ടാവിന്റെ കരം കൂടെയുണ്ടായിരുന്നു എതിന്റെ തെളിവല്ലാതെ മറ്റെന്താണ്. എങ്കിലും ഈ വിദ്യാപീഠങ്ങളൊക്കെ നിർമ്മിക്കുമ്പോഴും പറയുന്ന വാക്കുകൾ ഇപ്രകാരമാണ്; 'എടോ ഒരു കുടിപള്ളിക്കൂടത്തിൽ പോലും പഠിപ്പിക്കാനുള്ള യോഗ്യത എനിക്കില്ല' ശരീരത്തിൽ പടുവാർദ്ധക്യം പിടികൂടിയപ്പോഴും ജ്വലിക്കു മനസ്സിന്റെ സാക്ഷാത്കാരമാണ് രണ്ട് എൻജിനീയറിംഗ് കോളേജുകൾ.

എന്തിനാണ് സ്കൂളും കോളേജുകളുമൊക്കെ? എന്നു ചോദിച്ചാൽ മറുപടി താത്വികമാണ്.

'Great men make great greater and greater greatest'

വരും തലമുറകളെ വലിയവരാക്കി മാറ്റാനുള്ള ആ മനസ്സിലെ ആഗ്രഹം ആർക്കെല്ലാം മനസ്സിലായി എന്നറിയില്ല. ചെറിയവരെ വലിയവരാക്കാനും വലിയവരെ അതിലും ശ്രേഷ്ഠരാക്കാനുമാണ് ഒരു ആയുസ്സുമുഴുവൻ ഓടി നടന്നത്.

തിരുവള്ളുവരുടെ 'തിരുക്കുറൾ' ഗ്രന്ഥത്തിൽ 'മഹത്വം' എതിനേക്കുറിച്ച് പറയുന്ന ശ്ലോകം ഇപ്രകാരമാണ്.

'പെരുമൈ ഉടൈയവർ ആറ്റുവാർ ആറ്റിൻ അരുമൈ ഉടൈയ ചെയൽ'

മഹത്വഗുണമുള്ളവർ മറ്റുള്ളവരാൽ ചെയ്തു തീർക്കാൻ അസാദ്ധ്യമായ മഹത് കർമ്മങ്ങൾ അതിന്റേതായ ക്രമം അനുസരിച്ച് ചെയ്തു തീർക്കുന്നവരാണ്. മറ്റുള്ളവർ അസാദ്ധ്യമെന്ന് കരുതി ചെയ്യാതെ വിട്ടൊഴിയു കർമ്മങ്ങളായാലും അതിന്റെ കാര്യഗൗരവം കണക്കിലെടുത്ത്, അത് ചെയ്ത് തീർക്കേണ്ട ശരിയായ മാർഗ്ഗങ്ങൾ മനസ്സിലാക്കി ആ കർമ്മം അനുഷ്ഠിച്ച് പൂർത്തിയാക്കുവരാണ് മഹാന്മാർ, അവർ മഹത്തുക്കളാണ്. ഇതെല്ലാം ചെയ്യുമ്പോഴും വി. ഇസഹാക്ക് പറയുന്നതുപോലെ 'വിനയം ദൈവത്തിന്റെ വസ്ത്രമാണ്'. ആ വസ്ത്രത്തെ ആത്മശരീര മനസ്സിൽ ധരിച്ച് എല്ലാവർക്കും വേണ്ടി ഈ ഭൂമിയിൽ ശുശ്രൂഷിച്ചിരുന്നു പരി. മാത്യൂസ് ദ്വിതീയൻ ബാവ. വേദം ജീവിതമായി മാറുന്നതും ജീവിതം വേദമായി മാറിയതും ആ സുകൃതജീവിതത്തിന്റെ താളുകളിൽ കണ്ടിട്ടുണ്ട്. എന്തെല്ലാം സ്വപ്നങ്ങളും ലക്ഷ്യങ്ങളുമായിരുന്നു ആ മനസ്സിൽ; പരിശുദ്ധ സഭയേക്കുറിച്ചും തന്റെ വിശ്വാസ സമൂഹത്തെക്കുറിച്ചും.

എല്ലാവർക്കും ഇടമുണ്ടായിരുന്നു ആ പുണ്യജീവിതത്തിന്റെ അടുക്കൽ. സ്നേഹിക്കുന്നവർക്കും, ദ്വേഷിക്കുന്നവർക്കും, പരിഹസിക്കുന്നവർക്കും ഒറ്റുന്നവർക്കും എല്ലാവർക്കും ഒരു പോലെ. വാഗ്ദാനങ്ങൾ കൊണ്ടല്ല ആരേയും ചേർത്തു പിടിച്ചത്; സ്നേഹംകൊണ്ടാണ്. ആ പിതൃവാത്സല്യം നിറഞ്ഞ ആശ്ലേഷത്തെ തട്ടിമാറ്റി പോകാൻ ആർക്കും കഴിയില്ല എന്നതാണ് സത്യം. നമുക്കിടയിലെ വലിയ മനുഷ്യർ നമ്മേക്കാൾ വിനയപ്പെടുമ്പോൾ എങ്ങനെയാണതിനെ മറികടക്കാൻ കഴിയുന്നത്.

പെരുന്നാൾ വരികയാണ് ജനുവരി 25, 26 തീയതികളിൽ. ശാസ്താംകോട്ട ശുദ്ധജല തടാകതീരത്ത് അന്ത്യവിശ്രമം തീരുമാനിച്ചപ്പോൾ ആ മനസ്സ് ഒരു കാര്യം ആഗ്രഹിച്ചിരുന്നു 'പരിശുദ്ധ സഭയിലെ തന്റെ വാത്സല്യമക്കളെല്ലാവരും ഇവിടേക്ക് കടന്നുവരും. ആ കൂടി വരവ് ആത്മാവിൽ കാണണം' എന്ന വലിയ ആഗ്രഹം. അത് പൂർത്തിയാക്കേണ്ടത്" നമ്മുടെ കടമയാണ്. ഏതുകാര്യവും പരിശുദ്ധ ബാവ പൂർത്തിയാക്കുന്നത് മൂവരുചൊല്ലിയിട്ടാണ്. ഈ എഴുത്ത് അവസാനിക്കുമ്പോഴും ഏവരേയും ക്ഷണിക്കുന്നു, വരണം, വരണം, വരണം.






# ദേവലോകത്ത് MOC പബ്ലിക്കേഷന്റെ പുതിയ ബുക്ക്സ് സ്റ്റാൾ



ദേവലോകം കാതോലിക്കേറ്റ് അരമനയിൽ സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ MOC പബ്ലിക്കേഷന്റെ പുതിയ ബുക്ക്സ് സ്റ്റാൾ പരി. കാതോലിക്കാ ബാവാ ഉദ്ഘാടനം നിർവഹിച്ചു. MOC പബ്ലിക്കേഷൻസ് പ്രസിഡന്റ് അഭി. ഡോ.യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത, അഭി. ഡോ. യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്ത, അഭി. ഡോ.ഗീവർഗീസ് മാർ ബർണബാസ് മെത്രാപ്പോലീത്ത. അഭി. സഖറിയാ മാർ സേവേറിയോസ് മെത്രാപ്പോലീത്ത, വൈദീക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, ദേവലോകം അരമന മാനേജർ ഫാ യാക്കോബ് തോമസ്, അത്മായ ട്രസ്റ്റി റോണി വർഗ്ഗീസ്, MOC സെക്രട്ടറി ഫാ. ജോസഫ് കുര്യാക്കോസ് പാമ്പാടിക്കണ്ടത്തിൽ എന്നിവർ സന്നിഹിതരായിരുന്നു. ആരാധനാ ക്രമങ്ങൾ, പള്ളി ഉപകരണങ്ങൾ, കുന്തിരിക്കം, മറ്റു ക്രിസ്തിയ രചനകൾ എന്നിവ ഇവിടെ ലഭ്യമാണ്



ഫാ.ഡോ. ബിജേഷ് ഫിലിപ്പ് എഴുതിയ St. Basil the Great and the Globalized India എന്ന ബുക്കിന്റെ മലയാള പരിഭാഷയുടെ പ്രകാശന കർമ്മം ദേവലോകം പെരുന്നാളിനോടനുബന്ധിച്ച് സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് പ. കാതോലിക്കാ ബാവാ സുന്നഹദോസ് സെക്രട്ടറി അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനിക്ക് നൽകി നിർവഹിച്ചു. അരമന മാനേജർ ഫാ. യാക്കോബ് തോമസ് ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, ജോർജ് ജോസഫ് എന്നിവർ സമീപം.

മലയാള പരിഭാഷ നിർവഹിച്ചത് ജോർജ്ജ് ജോസഫ് ഇഞ്ചക്കാട്ടിലാണ്. പ്രസാധനം മഷിക്കൂട്ട് ഇംപ്രിന്റ്. കോട്ടയം, വില : 260



കുഴിമറ്റം പള്ളി ഇടവകാംഗമായ കൊച്ചു പാറേട്ട് വീട്ടിൽ ലാൽ എം പാറേട്ടിന്റെയും- സൂസന്റെയും ഇളയ പുത്രൻ സർജൻ കമാൻഡർ ഡോക്ടർ മർക്കോസ് എൽ പാറേട്ടിന് തിരുവനന്തപുരം ശ്രീചിത്ര ഇൻസ്റ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസിൽ നിന്നും കാർഡിയോ തൊറാസിക് വസ്ക്യുലർ അനസ്തേഷ്യയിൽ ഡോക്ടറേറ്റ് (DM) ലഭിച്ചു. Pune, Armed forces Medical college നിന്നും MBBS, MD, കരസ്ഥമാക്കിയ ഇദ്ദേഹത്തിന് 2011 ൽ ആർമിലെ ഏറ്റവും നല്ല ഡോക്ടർ എന്ന അവാർഡ് ലഭിച്ചിട്ടുണ്ട്. ഇപ്പോൾ മുംബൈ INHS Asvini Navel Hospital Specialist ആണ്. ഭാര്യ: ഡോ.മെറിൻ ജേക്കബ് പാവൂടത്ത് (പീഡിയാട്രിക് ഡെന്റൽ സർജൻ) മക്കൾ: മിയാ, ഹന്നാ.



RCC ലെ കാൻസർ എപ്പിഡമോളജി വിഭാഗം മേധാവിയായ പ്രൊഫ. ഡോ. ഏലിയാമ്മ മാത്യുവിന് ഫിൻലൻഡ് കാൻസർ ഫൗണ്ടേഷൻ പുരസ്ക്കാരം ലഭിച്ചു. 5000 യൂറോയും പ്രശസ്തി പത്രവും ചേർന്നതാണ് അവാർഡ്. കൈപ്പട്ടൂർ സെ. ഇഗ്നേഷ്യസ് ഇടവകാംഗമാണ്. ഭർത്താവ് ജെയിംസ് സി. ജോൺ.



Mr George Thomas, from St Mary's Cathedral Kuala Lumpur, Malaysia has been conferred with DIMP award for his community services by the Sultanate of Pahang, Malaysia which carries the title Dato' on 8 December 2022. He is the son of late Mr O V Thomas & Mrs Rahellamma Thomas of Boba Villa Olaipurathu, Piralassery. He is member of the St George Simhasana Church, Piralassery. He is married to Mrs Julie Cherian of Kadanthottil house Chengannur and is blessed with three children, Jerin, Jeffy & Jianna.



Dr Pradeep Jacob Tharakan has been posted to Asian Development Bank New Delhi, as ADB Regional advisor for enery transition and Financing Convering south Asia (India, Sreelanka, Bengala Desh, Bhutan and Nepal). Dr. Pradeep is the Son of Chacko Tharankan and Mriamma Tharakan, No. 4/8 Exotica Muttambalam, Kottayam.

## ബനഡിക്ട് പതിനാറാമൻ മാർപാപ്പ കാലം ചെയ്തു



ബനഡിക്ട് പതിനാറാമൻ മാർപാപ്പയുടെ വിയോഗത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അനുശോചിച്ചു. വേദശാസ്ത്ര പണ്ഡിതനും, വ്യത്യസ്ഥതകൾ കൊണ്ട് ശ്രദ്ധേയനുമായിരുന്നു ബനഡിക്ട് പതിനാറാമൻ മാർപാപ്പയെന്ന് പരിശുദ്ധ കാതോലിക്കാ ബാവാ ലോക ക്രൈസ്തവ സമൂഹത്തിന് അദ്ദേഹത്തിന്റെ വിയോഗം തീരാനഷ്ടമാണെന്ന് അദ്ദേഹം പറഞ്ഞു. കാലോചിതമായി സഭാവിശ്വാസത്തെ വ്യാഖ്യാനിക്കാൻ ശ്രമിച്ച പിതാവായിരുന്നു അദ്ദേഹം. 8 വർഷം മാർപാപ്പ എന്ന നിലയിൽ അദ്ദേഹം ആഗോള കത്തോലിക്കാ സഭയ്ക്ക് നൽകിയ നേതൃത്വം ശ്രദ്ധേയമായിരുന്നു അദ്ദേഹത്തിന്റെ വിയോഗത്തിൽ വ്യക്തിപരമായും മലങ്കര ഓർത്തഡോക്സ് സഭയുടെ പേരിലുമുള്ള അനുശോചനം രേഖപ്പെടുത്തുന്നതായി പരിശുദ്ധ ബാവാ പറഞ്ഞു.

## എറിത്രിയൻ പാത്രിയർക്കീസ് ആബൂനാ കെർലോസ് കാലംചെയ്തു



എറിത്രിയൻ ഓർത്തഡോക്സ് സഭാതലവൻ ആബൂനാ കെർലോസ് പാത്രിയർക്കീസ് (96) ഡിസംബർ 2-ന് കാലംചെയ്തു. കബറടക്കശുശ്രൂഷ 8-ന് രാജ്യതലസ്ഥാനമായ അസ്മാരായിലെ സെന്റ് മേരീസ് സീയോൻ കത്തീഡ്രലിലും തുടർന്ന് കബറടക്കം ഗോഡേയ്ടിയിലെ ആബൂനാ ബിട്സു അംലാക് ആശ്രമത്തിലും നടന്നു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അനുശോചിച്ചു. പ്രസിഡൻറ് ഇസയ്യാസ് അഫെവർകിയും കോപ്റ്റിക് - എത്യോപ്യൻ സഭാപ്രതിനിധികളും ഉൾപ്പെടെയുള്ളവർ ശുശ്രൂഷകളിൽ സംബന്ധിച്ചു.

കെർലോസ് എന്ന ഹെയ്‌ലി മറിയം ടെസ്ഫാ സെലാസി ഒരു വൈദികന്റെ പുത്രനായി 1927ൽ ജനിച്ചു. 1944ൽ ശെമ്മാശനും 1952ൽ സന്യാസം സ്വീകരിച്ച് വൈദികനുമായി. 1994 ജൂൺ 19ന് കെയ്റോയിൽ കോപ്റ്റിക് സഭാതലവൻ പോപ്പ് ഷെനൗഡാ മൂന്നാമൻ മറ്റ് നാലു പേരോടൊപ്പം 'കെർലോസ്' എന്ന പേരിൽ ബിഷപ്പായി വാഴിച്ചു, 1998ൽ ആർച്ച്ബിഷപ്പായി. 2021 മേയ് 13ന് എറിത്രിയൻ സഭയുടെ അഞ്ചാമത്തെ പാത്രിയർക്കീസായി തെരഞ്ഞെടുക്കപ്പെട്ട ആബൂനാ കെർലോസ് ജൂൺ 13ന് സ്ഥാനാരോഹണം ചെയ്തു 'സിറിൽ' അഥവാ 'കൂറിലോസ്' എന്ന പേരിന്റെ പ്രാദേശിക രൂപമാണ് 'കെർലോസ്'.

## ഭിലായി സെന്റ് തോമസ് കോളേജിന് NAAC 'എ' ഗ്രേഡ്

ഛത്തീസ്ഗഢിലെ ഏറ്റവും മികച്ച കലാലയത്തിനുള്ള പുരസ്കാരം ലഭിച്ച ഭിലായി സെൻറ് തോമസ് കോളേജ് 2022 ഡിസംബർ മാസം 15-16 തീയതികളിൽ നടന്ന NAAC അക്രെഡിറ്റേഷനിൽ 'A' ഗ്രേഡ് കരസ്ഥമാക്കി.

1984 ജൂലൈ 3-ന് ൽ ഭാഗ്യ സ്മരണാർഹനായ അഭിവന്ദ്യ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനി ഭിലായി സെൻറ് തോമസ് മിഷന്റെ കീഴിൽ ഈ ഉന്നത വിദ്യാഭ്യാസ സ്ഥാപനം ആരംഭിച്ചു. ഭദ്രാസന മുൻ മെത്രാപോലീത്താ ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപോലീത്തായുടെ കാലത്തു കാലിക പ്രസക്തമായ ഒരുപിടി കോഴ്സുകൾ ഈ കോളേജിൽ പുതുതായി ആരംഭിച്ചു, ഒപ്പം NAAC നാലാം തവണത്തെ പുനർ മൂല്യനിർണ്ണയത്തിന് കോളേജിനെ സന്നദ്ധമാക്കി.

ബിരുദ-ബിരുദാനന്തര കോഴ്സുകളോടൊപ്പം ബിഎഡ് കോഴ്സും നടത്തപ്പെടുന്ന ഈ കോളേജ്, 2022 ൽ ഛത്തിസ്ഗഢ് സംസ്ഥാനത്തെ ഏറ്റവും മികച്ച പ്രൈവറ്റ് കോളേജിനുള്ള പുരസ്ക്കാരവും നേടിയിരുന്നു. കഴിഞ്ഞ വർഷം 75 വിദ്യാർഥികളാണ് യൂണിവേഴ്സിറ്റി റാങ്ക് ലിസ്റ്റിൽ ഇടം കണ്ടത്. ഭദ്രാസന മെത്രാപോലീത്ത അഭിവന്ദ്യ അലക്സിയോസ് മാർ യൗസേബിയോസ്, കോളേജ് അഡ്മിനിസ്ട്രേറ്റർ ഫാ.ഡോ.ജോഷി വർഗ്ഗീസ്, പ്രിൻസിപ്പൽ ഡോ.റോയ്മോൻ, സെന്റ് തോമസ് മിഷൻ എക്സിക്യൂട്ടീവ് ബോഡി അംഗങ്ങൾ എന്നിവർ അധ്യാപകരെയും, വിദ്യാർഥികളെയും പ്രശംസിച്ചു.

## ഓർമ്മ



ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ 14-ാം ഓർമ്മ ജനു. 21, പത്തനംതിട്ട ബേസിൽ ദയറ)



8-ാം മാർത്തോമ്മായുടെ 207-ാം ഓർമ്മ ,ജനു. 22, പുത്തൻകാവ് കത്തീഡ്രൽ)



പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ 17 ാം ഓർമ്മ (ജനു. 26, ശാസ്താംകോട്ട ഹോറേബ് ആശ്രമം)



കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 69 ാം ഓർമ്മ, ജനു 26, ആലുവ തൃക്കുന്നത്തു സെമിനാരി)



പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 55-ാം ഓർമ്മ (ഫെബ്രു. 2 കണ്ടനാട് കർമ്മേൽ ദയറാ)



മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ 14-ാം ഓർമ്മ, ഫെബ്രു 9 (കൊല്ലം സെ തോമസ് കത്തീഡ്രൽ)



തിരുവനന്തപുരം ഭദ്രാസന സെക്രട്ടറി ആയി തെരഞ്ഞെടുക്കപ്പെട്ട ഫാ. ഗീവർഗീസ് കണിയാന്ത്ര. കഴക്കൂട്ടം സെന്റ് മേരീസ് ആന്റ് സെന്റ് ജൂഡ് പള്ളി വികാരിയും ശ്രീകാര്യം മാർ ബസേലിയോസ് മാർ ഗ്രിഗോറിയോസ് പള്ളി ഇടവക അംഗവും ആണ്. സഹധർമ്മിണി ആൻ വർഗ്ഗീസ് കൊല്ലം ഫാത്തിമ മാതാ കോളേജ് ഗണിത ശാസ്ത്ര വിഭാഗം മേധാവിയാണ്. മക്കൾ ഗ്രേസ് കെ ജോർജ്, മിറിയം കെ ജോർജ്.



കേരള സർവകലാശാലയിൽ നിന്ന് സ്റ്റാറ്റിസ്റ്റിക്സിൽ പി.എച്ച്.ഡി നേടിയ ചെങ്ങന്നൂർ താലൂക്ക് സ്റ്റാറ്റിസ്റ്റിക്സ് ഓഫീസ് ഉദ്യോഗസ്ഥ ഷൈനി മാത്യു. മൈലപ്ര സെൻറ് ജോർജ് വലിയപള്ളി ഇടവകാംഗം കണ്ണീമണ്ണിൽ മെബിൻ ബാബുവിന്റെ (കാതോലിക്കേറ്റ് ഹയർ സെക്കൻഡറി സ്കൂൾ പോത്തുകൽ) സഹധർമ്മിണിയാണ്. മാതാപിതാക്കൾ:- കാരയ്ക്കാട് ചെറുകാലേത്ത് മോടിയിൽ സി.എം മാത്യു & ഗ്രേസി മാത്യു .



ജയ്പൂർ മഹാത്മാ ജ്യോതി റാവൊ ഫൂലെ സർവകലാശാലയിൽ നിന്നും മാനേജ്മെന്റിൽ ഡോക്ടറേറ്റ് നേടിയ മറിയ ഉമ്മൻ. (മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടിയുടെ മകൾ). തിരുവനന്തപുരം ഏണസ്റ്റ് & യംഗ് (EY) ഉദ്യോഗസ്ഥയാണ്. കൊച്ചി ഭദ്രാസനത്തിലെ സെ. മേരീസ് കത്തീഡ്രൽ ഇടവകാംഗം ഡോ.വർഗീസ് ജോർജിന്റെ ഭാര്യയാണ്.



കേരളാ യൂണിവേഴ്സിറ്റിയിൽ നിന്നും കൊമേഴ്സിൽ പി. എച്ച്. ഡി. നേടിയ അനു ജിജോ. ഭർത്താവ് ജിജോ വർഗീസ് വടക്കേടത്തു വടക്കേതിൽ (സൗത്ത് ഇന്ത്യൻ ബാങ്ക് മാനേജർ. തൃശൂർ) മക്കൾ ദിയാ, റെയാൻ ഉപ്പുതറ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകാംഗം.

## അഖില മലങ്കര പ്രസംഗ മത്സര വിജയികൾ

പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അനുസ്മരണാർത്ഥം കുറിച്ചി വലിയ പള്ളിയിൽ വച്ച് നടന്ന അഖില മലങ്കര പ്രസംഗ മത്സരം വികാരി റവ. ഫാ. കുറിയാക്കോസ് ഏലിയാസ് ഉൽഘാടനം ചെയ്തു. മത്സരത്തിൽ വിവിധ ഭദ്രാസനങ്ങളിൽ നിന്ന് 18 സൺഡേസ്കൂൾ കുട്ടികൾ പങ്കെടുത്തു. ഓതറ സെന്റ് ജോർജ്ജ് ദയറാംഗമായ റവ. ഫാ. ബിജു എൻ ഈപ്പൻ, കോട്ടയം ബസേലിയോസ് കോളേജ് മലയാള വിഭാഗം മേധാവി ഡോ. തോമസ് കുരുവിള, പാത്താമുട്ടം സെന്റ് ഗിറ്റ്സ് കോളേജ് വെൽഫെയർ ഓഫീസറും, കൗൺസിലറുമായ ശ്രീമതി. ബബലു സാറാ കോശി എന്നിവർ വിധികർത്താക്കൾ ആയി രുന്നു.

പ്രസംഗ മത്സരത്തിൽ സമ്മാനർഹരായവർ: **1-ാം സ്ഥാനം** ആൻഡ്രിയ സൂസൻ സെ. തോമസ് ഓർത്തഡോക്സ് ചർച്ച്, സൗത്ത് പാമ്പാടി, കോട്ടയം; **2-ാം സ്ഥാനം** ജോത്സന റോയി സെ. മേരീസ് ഓർത്തഡോക്സ് ചർച്ച്, കരുവാറ്റ, അടൂർ- കടമ്പനാട് ; **3-ാം സ്ഥാനം** അമ്മു അന്ന വിനോദ് സെൻറ് ജോർജ് ഓർത്തഡോക്സ് ചർച്ച്, കല്ലുങ്കത്തറ, മണലേൽ, കോട്ടയം; **4-ാം സ്ഥാനം** എയ് ഞ്ചൽ എത്സാ ഏബ്രഹാം, സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചർച്ച് ചെങ്ങരൂർ, നിരണം; **5-ാം സ്ഥാനം** നാൻസിയ മറിയം മനു, സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി, മീനടം, കോട്ടയം.



അഖില മലങ്കര പ്രസംഗ മത്സരത്തിൽ 1-ാം സ്ഥാനം നേടിയ ആൻഡ്രിയ സൂസൻ. കോട്ടയം സൗത്ത് പാമ്പാടി സെ. തോമസ് ഓർത്തഡോക്സ് ഇടവകയിൽ ഐക്കരമറ്റത്തിൽ അജിത്ത് ആൻഡ്രൂസിന്റെയും ജിനു അജിത്തിന്റെയും മകൾ.



ബോംബെ ടാറ്റാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സോഷ്യൽ സയൻസിൽ നിന്ന് MA Education ന് ബെസ്റ്റ് സ്റ്റുഡന്റിനു ള്ള ഗോൾഡ് മെഡൽ നേടിയ അക്സ മറിയം പൗലോസ് പാത്താമുട്ടം മുളകൊടിയിൽ ഫാ. എം.സി. പൗലോസിന്റെയും (സിഇഒ, പരുമല ഹോസ്പിറ്റൽ) എലീസാ പൗലോസിന്റെയും മകളാണ്.



അഖില മലങ്കര സൺഡേസ്ക്കൂൾ സെൻട്രൽ സോൺ പ്രസംഗമത്സരത്തിൽ സീനിയർ വിഭാഗം രണ്ടാം സ്ഥാനം കരസ്ഥമാക്കിയ ഹെലനി എലിസബേത്ത് ബിജു. കോട്ടയം പാച്ചിറ താബോർ സെ. മേരീസ് ഇടവകയിൽ വടക്കേതിൽ ബിജു വി. ജേക്കബിന്റെയും മിനി എം. തോമസിന്റെയും മകൾ.

# THAZHATHU KAROTTU FAMILY, PUTHUPPALLY

**Descendants of Kuruppumpady Kallarackal Pothen Tharakan -**
**His elder son Thazhathu Itty Mathew Tharakan & his sons**
**(Thazhathu Pothen Judge & Karottu Ulahannan Judge of Travancore State)**

**Branches: Valiyaparet, Kochuparet, Elamthuruthil, Walliyathil, Manamel, Muttathusseril, Thazhathu & Karottu.**

**We, the members of Thazhathu Karottu family thank God the almighty for being a part of the Malankara Orthodox Syrian Church headed by H.H. MORAN MAR BASELIOS MARTHOMA MATHEWS III, CATHOLICOS OF THE EAST AND MALANKARA METROPOLITAN.**

**Jesus said to her, "I am the resurrection and the life. He who believes in me will live, even though he dies; and who ever lives and believes in me will never die". "Do you believe this?"**

*(John 11: 25, 26)*

**This year 2023, the Malankara Sabha is celebrating the memorial day of all our Late High Priests, Priests and Nuns on Sunday 5th February and that of our forefathers on Sunday 12th February. In this occasion we are paying homage to our high priest His Grace Paret Mathews Mar Ivanios, Priests, Nun and forefathers of our family who led our generations faithfully and loyally.**

Our Visionary



(1888-1980)

**H. G. Paret Mathews Mar Ivanios (1888-1980) was born on 19th January 1888, S/o Mathew Valiyaparet & Achamma Kizhakkel, Puthuppally, Kottayam Dist. He was the vicar of St. George Orthodox Valiyapally, Puthuppally for a long time. He served as the Asst. Metropolitan of Kottayam Diocese and was the Metropolitan as the successor of Pampady Thirumeni (1953-1980). On 31st August 1980 his Grace left this World for his heavenly abode and the mortal remains was entombed in beautiful sepulchre near the kabar of H.G. Kuriakose Mar Gregorios at Mar Kuriakose Dayara Chapel, Pothenpuram, Pampady, Kottayam Dist.**

## Priests and Nun of our family who led Malankara Orthodox Syrian Church since A.D 1800

1. **Rev. Thazhathu Cheriyathu Kathanar (1800-1849)**
   *(Vicar, St.George Orthodox Church Puthuppally)* S/o. Justice Pothen Thazhathu.
2. **Rev. Kochuparet Ittyavirah Kathanar (1802 - 1859)**
   *(Vicar, St.George Orthodox Church Puthuppally)* S/o. Justice Pothen Thazhathu.
3. **Rev. Manamel Geevarghese Kathanar (1810 - 1870)**
   *(Vicar, St.George Orthodox Church Puthuppally and St. Mary's Orthodox Valiyapally, Niranam, founded by Thomas the Apostle in AD 54).* S/o. Pothen Thazhathu Manamel.
4. **Very. Rev. Elamthuruthil Pongalil Kuruvila Philipose Cor Episcopa (1835-1899)**
   *(Vicar, St.George Orthodox Church Puthuppally).* S/o. Kuruvila Elamthuruthil.
5. **Rev. Walliyathil Youhannan (Geevarghese) Kathanar (1854-1882)**
   *(Vicar, St.George Orthodox Church Puthuppally).* S/o.Varghese Walliyathil, Kuzhimattom.
6. **Sr. Rebecca (1944-2020)** (Mother Superior Bethany Ashramam, R. Perunad, Pathanamthitta Dist.)
   D/o.Varkey Thazhathu Parappallil

**Inserted By :**


## Lal M. Paret & Susan

**Paret House, Pallom P.O., Kottayam (Dist) Kerala, Pin - 686007**
**Ph: 0481-2432505, 2432600, Mob: 9447409513, e-mail: lalparet2000@gmail.com**

**Prof. Dr. Mathews L. Paret, Dr. Pushpa Ann Kurian & Family,**
1126 Foxmill Drive, Talahassee, FL-32317, USA

**Dr. Markose L. Paret, Dr. Merin Jacob & Family**
Paret House, Pallom P.O., Kottayam (Dist) Kerala, Pin - 686007

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 January/2023



PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.

EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.